

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 05 No. 33 | THE ONLINE OFFICIAL NEWS BULLETTIN | 2022 August 13

## തേജസ്കരണകാലം | SEASON OF TRANSFIGURATION | ܥܕܢܐ ܕܓܠܝܢܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 14 ♫1 Comm. of Prophet Micha | 15 ♫7 ✝ Shunoyo Feast of the Dormition of Virgin Mary 107th Mem. of Patriarch Mar Ignatios Abded Meshiha (Kurkuma Dayara) Devalokam | 16 ♫1 328th Mem. of Mar Ivanios Hidayathulla ✠ (Mulamthuruthi) | 17 ♫5 | 18 ♫1 | 19 ♫5 Comme. of Apostle Mar Labi 31st Mem. of Joseph Mar Pachomios ✠ (Mulakkulam, Karmelkunnu) | 20 ♫1 Comm. of Prophet Samuel |




## വിശുദ്ധ സൈത്ത് കൂദാശ നടന്നു

ദേവലോകം: മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിലെ വിശുദ്ധ കൂദാശകൾക്കായി ഉപയോഗിക്കുന്ന തൈലമായ വിശുദ്ധ സൈത്ത് ദേവലോകം അരമന ചാപ്പലിൽ പരിശുദ്ധ കാതോലിക്കാ ബാവായുടെ പ്രധാന കാർമികത്വത്തിൽ വാഴ്ത്തി തയ്യാറാക്കി.

വി. സൈത്ത് കൂദാശയ്ക്ക് കുര്യാക്കോസ് മാർ ക്ലീമ്മീസ്, സഖറിയാ മാർ അന്തോണിയോസ്, ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ്, ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, മാത്യൂസ് മാർ തേവോദോസിയോസ്, ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ്, അലക്സിയോസ് മാർ യൗസേബിയോസ്, ഡോ. ജോഷ്വാ മാർ നിക്കോദിമോസ്. ഡോ. ഗീവർഗീസ് മാർ തെയോഫിലോസ്, ഗീവർഗീസ് മാർ പീലക്സിനോസ്, ഗീവർഗീസ് മാർ പക്കോമിയോസ്, ഡോ. ഗീവർഗീസ് മാർ ബർണബാസ്, സഖറിയാ മാർ സേവേറിയോസ് എന്നീ പിതാക്കന്മാർ സഹകാർമികരായിരുന്നു. രാവിലെ 6-ന് പ്രഭാത നമസ്കാരത്തോടെ ആരംഭിച്ച ശുശ്രൂഷ വി. കുർബ്ബാനയോടെ സമാപിച്ചു.




**സഭാ വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗ്ഗീസ് അമയിൽ, അത്മായ ട്രസ്റ്റി റോണി വർഗീസ് ഏബ്രഹാം എന്നിവരെ പഴയസെമിനാരി കുടുംബം അനുമോദിച്ചു.**




## ഗ്രീഗോറിയൻ ദർശനങ്ങൾ എക്കാലവും പ്രസക്തം

കോട്ടയം: വിശ്വശാന്തിക്കും മാനവ ഐക്യത്തിനുമായി ആഗോളതലത്തിലെ സജീവ ക്രൈസ്തവ സാന്നിധ്യമായിരുന്ന പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ദർശനങ്ങൾ എക്കാലവും പ്രസക്തമാണെന്ന് അഖില ലോക സഭാ കൗൺസിലിന്റെ ഡപ്യൂട്ടി ജനറൽ സെക്രട്ടറി ഡോ. ഇസബൽ അപ്പോവോ പീറി പറഞ്ഞു.

ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ജന്മശതാബ്ദി അന്തർദേശീയ വേദശാസ്ത്ര സെമിനാർ ഓൺലൈനിൽ ഉദ്ഘാടനം ചെയ്ത് പ്രസംഗിക്കുകയായിരുന്നു ഡോ. ഇസബൽ .

ശാസ്ത്രവും സാങ്കേതികതയും നീതിക്കും ദരിദ്രജനതയുടെ ശക്തീകരണത്തിനുമായി തീരണമെന്നും പഠിപ്പിച്ച മാർ ഗ്രീഗോറിയോസ് ആഗോള സഭാ ഐക്യവേദിയിലെ നീതിയുടെ ശബ്ദമായിരുന്നു എന്നും ഡോ. ഇസബൽ പറഞ്ഞു.

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ അദ്ധ്യക്ഷത വഹിച്ചു. മലങ്കരസഭയുടെ മഹത്വവും സാന്നിധ്യവും ലോക ക്രൈസ്തവ വേദികളിൽ എത്തിച്ച ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് യുഗപുരുരുഷനായിരുന്നു എന്നു പ. ബാവ പറഞ്ഞു.

ഏബ്രഹാം മാർ സ്തേഫാനോസ്, തോമസ് മാർ ഈവാനിയോസ്, ഡോ. ഗീവർഗീസ് മാർ ബർണബാസ് , സഖറിയ മാർ സേവേറിയോസ്, പ്രിൻസിപ്പാൾ ഫാ. ഡോ. റെജി മാത്യു, റവ. ഡോ. ലൂക്കോസ് പിപ്പർ (ജർമ്മനി), റവ. സാം കോശി ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ എന്നിവർ പ്രസംഗിച്ചു.

പൗലോസ് മാർ ഗ്രീഗോറിയോസ് രചിച്ച പുസ്തകങ്ങൾ ലേഖനങ്ങൾ എന്നിവയുടെ സൂചികയായ ബിബ്ലിയോഗ്രഫിക്കൽ സോഴ്സ് മെറ്റീരിയൽസ് എന്ന ഗ്രന്ഥം തോമസ് മാർ ഈവാനിയോസ് പ്രകാശനം ചെയ്തു.

സഭാ വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗ്ഗീസ് അമയിൽ, അത്മായ ട്രസ്റ്റി റോണി വർഗീസ് ഏബ്രഹാം എന്നിവരെ അനുമോദിച്ചു.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Church Teachers

# ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്:

## ജ്ഞാന–വിജ്ഞാനങ്ങളുടെ സമന്വയം തേടിയ ദാർശനിക പ്രതിഭ

**ഫാ. ഡോ. കെ. എം. ജോർജ്**

സമുന്നത ദാർശനികനും ക്രിസ്തീയ വേദശാസ്ത്രജ്ഞനും ബഹുമുഖ വൈജ്ഞാനികനുമെന്ന നിലയിൽ പ്രശസ്തനായിരുന്ന ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ ജന്മശതാബ്ദിയാണ് ഈ വർഷം. 1922 ഓഗസ്റ്റ് 9–നു തൃപ്പൂണിത്തുറയിൽ തടിക്കൽ കുടുംബത്തിൽ ജനിച്ച പോൾ വർഗീസ് അത്യസാധാരണമായ ബുദ്ധിവൈഭവത്തോടൊപ്പം, അറിവിന്റെ ഉപരി മേഖലകൾ തേടി നടത്തിയ ക്ലേശപൂർണ്ണമായ തീർത്ഥാടനത്തിലൂടെ നമ്മുടെ സാംസ്ക്കാരിക മണ്ഡലത്തെ പ്രകാശിപ്പിക്കാൻ യത്നിച്ചു. ലോകസഭാ കൗൺസിൽ പ്രസിഡണ്ട്, ഇന്ത്യൻ ഫിലോസഫിക്കൽ കോൺഗ്രസിന്റെ ജനറൽ പ്രസിഡണ്ട്, ഇന്റർനാഷണൽ നിയോപ്ലേറ്റോണിക് സൊസൈറ്റിയുടെ ഇന്ത്യൻ ചാപ്റ്ററിന്റെ അദ്ധ്യക്ഷൻ, വിവിധ സർവകലാശാലകളിൽ പ്രഭാഷകൻ എന്നീ നിലകളിലെല്ലാം മാർ ഗ്രീഗോറിയോസ് ശ്രദ്ധേയനായി. വിജ്ഞാന വിസ്ഫോടനം ആരംഭിച്ച ഇരുപതാം നൂറ്റാണ്ടിൽ വ്യത്യസ്തങ്ങളായ വൈജ്ഞാനിക മേഖലകളെ സംശ്ലേഷിപ്പിച്ച് സമഗ്ര ജ്ഞാനത്തിലേക്കു നയിക്കാനുള്ള അനന്യമായ ദാർശനിക ധിഷണയും ആവിഷ്ക്കാരശേഷിയും പ്രകടിപ്പിച്ച മാർ ഗ്രീഗോറിയോസിനെ സമകാലികർ ഒട്ടൊക്കെ വിസ്മയാദരങ്ങളോടെയാണ് കണ്ടത്.

കൊച്ചി സംസ്ഥാനത്ത് റാങ്കോടു കൂടി ഹൈസ്കൂൾ പഠനം പൂർത്തിയാക്കിയ പോൾ വർഗീസിന് കോളജിൽ ചേരാനുള്ള സാഹചര്യം ലഭിച്ചില്ല. പോസ്റ്റൽ വകുപ്പ് അടക്കം പല സ്ഥലങ്ങളിലും ജോലികൾ ചെയ്ത വിജ്ഞാനദാഹിയായ ആ ചെറുപ്പക്കാരന് എത്യോപ്യയിൽ അദ്ധ്യാപകനായി വിളിക്കപ്പെട്ടത് ജീവിതത്തിൽ വഴിത്തിരിവായി. അവിടെ അംഹാരിക് ഭാഷയും തദ്ദേശീയ സംസ്കാരവും വളരെ നന്നായി പഠിച്ച പോൾ വർഗീസിനെ എത്യോപ്യൻ ചക്രവർത്തിയായിരുന്ന ഹെയ്‌ലി സെലാസി ഒരു സ്കൂൾ നാടക അവതരണത്തിലൂടെ കണ്ടെത്തുകയായിരുന്നു. പിൽക്കാലത്ത് വിദ്യാഭ്യാസ, നയതന്ത്ര മേഖലകളിൽ ചക്രവർത്തിയുടെ പ്രധാന ഉപദേഷ്ടാവായി നിയമിക്കപ്പെട്ടു.

എത്യോപ്യയിലെ അദ്ധ്യാപനം അവസാനിപ്പിച്ച് കോളജ് വിദ്യാഭ്യാസത്തിനായി അമേരിക്കയിലേക്കാണ് പോയത്. ക്രിസ്തുവിനോടുള്ള പ്രതിബദ്ധതയിൽ, നീതിയും സമാധാനവും വാഴുന്ന 'ദൈവരാജ്യ' സങ്കൽപ്പത്തിൽ ആകൃഷ്ടനായി, ആ യുവാവ്. തിയോളജിയും ഫിലോസഫിയും പഠിച്ച്, സ്വന്തം ജനങ്ങളെ സേവിക്കണം എന്ന തീവ്രമായ ആഗ്രഹത്തോടെ ഇന്ത്യയിലേക്കു മടങ്ങി. മദ്രാസ് ക്രിസ്ത്യൻ കോളജ് അദ്ധ്യാപകനായിരുന്ന കണ്ടത്തിൽ ശ്രീ കെ. സി. ചാക്കോയും സുഹൃത്തുക്കളും ചേർന്ന് സ്ഥാപിച്ച ആലുവാ യു. സി. കോളജ്, ഫെലോഷിപ്പ് ഹൗസ് എന്നിവയോടു ബന്ധപ്പെട്ട് വിദ്യാർത്ഥികൾക്കിടയിൽ പ്രവർത്തനം ആരംഭിച്ചു. തന്റെ മാതൃസഭയായ മലങ്കരസഭയിലെ ഭിന്നത ഉന്നതമായ ആത്മീയ ദർശനവും പ്രതിഭാശേഷിയുമുള്ള ആ യുവാവിന്റെ ഹൃദയത്തെ നീറ്റിക്കൊണ്ടിരുന്നു. അതുകൊണ്ട് അന്നത്തെ ജനകീയ സഭാ സമാധാന ശ്രമങ്ങളിലെല്ലാം അദ്ദേഹവും പങ്കെടുത്തു.

1956–ൽ എത്യോപ്യൻ ചക്രവർത്തി ഹെയ്‌ലി സെലാസി ഇന്ത്യയിൽ വന്നപ്പോൾ കേരളത്തിലെത്തി അന്ന് മലങ്കരസഭയുടെ അദ്ധ്യക്ഷനായിരുന്ന ബസേലിയോസ് ഗീവർഗീസ് രണ്ടാമൻ കാതോലിക്കാ ബാവായെ സന്ദർശിച്ചു. ദ്വിഭാഷിയായി പ്രവർത്തിച്ച പോൾ വർഗീസിനെ ഇതിനിടയിൽ നാടകീയമായി അദ്ദേഹം തിരിച്ചറിഞ്ഞു. വർഷങ്ങൾക്കു മുമ്പ് തന്റെ ശ്രദ്ധ പിടിച്ചുപറ്റിയ പ്രതിഭാശാലിയായ ആ യുവാവിനെ എത്യോപ്യയ്ക്കു വിട്ടുതരണമെന്ന് സഭാധികാരികളോട് ചക്രവർത്തി ആവശ്യപ്പെട്ടു. അവിടെ രാജകൊട്ടാരത്തിൽ സമുന്നത പദവികളാണ് അദ്ദേഹത്തിനു ലഭിച്ചത്. ചക്രവർത്തി തന്റെ പൗത്രിയായ രാജകുമാരിക്കു വിവാഹം വരെ ആലോചിച്ച കഥയുണ്ട്.



Birth Centenary 09 August 2022

1958–ലെ സുപ്രീംകോടതിവിധിയോടെ മലങ്കരസഭയിൽ സമാധാനവും ഐക്യവും കൈവന്നു. ആയിടയ്ക്കു ഭാരതീയ സർക്കാരുമായുള്ള ഒരു ചർച്ചയ്ക്ക് ചക്രവർത്തിയുടെ പ്രതിനിധിയായി ഡൽഹിയിൽ വന്ന സമാധാനകാംക്ഷിയായ പോൾ വർഗീസ് താൻ താമസിക്കുന്ന ഹോട്ടൽമുറിയിൽ മുട്ടുകുത്തി പ്രാർത്ഥിച്ച് തന്റെ മാതൃസഭയിൽ ഒരു വൈദികനായിത്തീർന്ന് മനുഷ്യസേവനം നടത്തണമെന്നു തീരുമാനിച്ചു. മൂന്നു വർഷത്തോളം എത്യോപ്യൻ ഭരണകൂടത്തിൽ വിശ്വസ്തമായി പ്രവർത്തിച്ചെങ്കിലും രാജകീയ പ്രൗഢിയിൽ

അദ്ദേഹം സംതൃപ്തനായില്ല. ചക്രവർത്തിയുടെ പല നയങ്ങളോടും വിയോജിപ്പ് ഉണ്ടായിരുന്നതുകൊണ്ട് അദ്ദേഹത്തിന്റെ സമ്മതമില്ലാതെ തന്നെ ഉപരി പഠനത്തിനായി രാജ്യം വിട്ടു. പ്രിൻസ്ടൺ, യേൽ, ഓക്സ്ഫഡ് എന്നിവിടങ്ങളിലെ പഠനത്തിനുശേഷം വീണ്ടും ഇന്ത്യയിലേക്കു തിരിച്ചു വന്നു.

1961-ൽ ഡൽഹിയിൽ വിജ്ഞാൻ ഭവനിൽ പ്രധാനമന്ത്രി ജവഹർലാൽ നെഹ്റു അഭിസംബോധന ചെയ്ത ലോകസഭാ കൗൺസിലിന്റെ ആഗോള അസംബ്ലി നടന്നപ്പോൾ, അന്ന് യുവവൈദികനായിരുന്ന ഫാ. പോൾ വർഗീസ് അവിടെ നടത്തിയ പ്രശസ്തമായ മൂന്ന് ബൈബിൾ പഠനങ്ങൾ മൂലം ലോക ശ്രദ്ധയാർജിച്ചു. ജനീവയിൽ ലോകസഭാ കൗൺസിലിന്റെ അസോസിയേറ്റ് ജനറൽ സെക്രട്ടറിയായി അദ്ദേഹം ക്ഷണിക്കപ്പെട്ടു. അഞ്ചു വർഷത്തെ സേവനത്തിനിടയിൽ രണ്ടാം വത്തിക്കാൻ സുന്നഹദോസിൽ അതിഥിയായി സംബന്ധിക്കുകയും പാശ്ചാത്യ വൈജ്ഞാനിക ലോകത്തെ പ്രഗത്ഭ വ്യക്തികളുമായും വിവിധ മത-രാഷ്ട്ര നേതാക്കളുമായും സംവദിച്ചു തുടങ്ങുകയും ചെയ്തു. 1967-ൽ മലങ്കര ഓർത്തഡോക്സ് സഭയുടെ ക്ഷണമനുസരിച്ച് കോട്ടയത്ത് ഓർത്തഡോക്സ് സെമിനാരിയിൽ പ്രിൻസിപ്പലായി ചുമതലയേറ്റു. അതോടുകൂടിയാണ് ഇന്ത്യയിലെ ബൗദ്ധികവൃത്തങ്ങളിലും സർവകലാശാലാ കേന്ദ്രങ്ങളിലും അറിയപ്പെട്ടു തുടങ്ങിയത്. കേരള യൂണിവേഴ്സിറ്റിയുടെ സെനറ്റ് അംഗമായി പ്രവർത്തിക്കയും പാശ്ചാത്യ ഫിലോസഫി ക്ലാസുകൾ നയിക്കയും ചെയ്തു.

1975-ൽ മലങ്കരസഭ അദ്ദേഹത്തെ മെത്രാൻസ്ഥാനം നൽകി ഡൽഹിയിലേയ്ക്കയച്ചു. അവിടെ ദലൈലാമ, ഡോ. കരൺസിംഗ്, ബാബാ വീർസാ സിംഗ്, ശ്രീ ചിദാനന്ദ സ്വാമി തുടങ്ങിയവരുമായുള്ള സൗഹൃദം മൂലം മതാന്തര സംവാദത്തിൽ മൗലികമായ ചില ഉൾക്കാഴ്ചകൾ നൽകാനും രചനകൾ നടത്താനും മാർ ഗ്രീഗോറിയോസിനു കഴിഞ്ഞു. കമല വാത്സായനൻ, റൊമിലാ ഥാപ്പർ തുടങ്ങിയവരും, ജെഎൻയു, ഡൽഹി യൂണിവേഴ്സിറ്റി തുടങ്ങിയ അക്കാദമിക് കേന്ദ്രങ്ങളും വളരെ ആദരിച്ച മാർ ഗ്രീഗോറിയോസ് തന്റെ ഭവനത്തിൽ വിദ്യാർത്ഥികളെയും അന്വേഷകരെയും സദാ സ്വാഗതം ചെയ്തു. മഹാത്മാ ഗാന്ധി യൂണിവേഴ്സിറ്റിയുടെ ആദ്യ ഘട്ടങ്ങളിൽ സാമൂഹിക-സാമ്പത്തിക വിഷയങ്ങളിൽ നിരവധി സെമിനാറുകളും പ്രഭാഷണങ്ങളും അദ്ദേഹം മുൻകൈ എടുത്തു നടത്തുമായിരുന്നു. ആദരസൂചകമായി യൂണിവേഴ്സിറ്റി അദ്ദേഹത്തിന്റെ പേരിൽ ഒരു പഠനപീഠം സ്ഥാപിച്ചു.

സ്വാമി വിവേകാനന്ദനെ ലോകപ്രശസ്തനാക്കിയ 1893-ലെ ലോക മതസമ്മേളനത്തിന്റെ നൂറാം വാർഷികം ഷിക്കാഗോയിൽ നടന്നപ്പോൾ അതിന്റെ ആദ്യപടിയായ സംഘാടക സമ്മേളനത്തിന്റെ ഉദ്ഘാടന പ്രസംഗം നടത്താൻ ക്ഷണിക്കപ്പെട്ടത് മറ്റൊരു ഭാരതീയനായ പൗലോസ് മാർ ഗ്രീഗോറിയോസിനെ ആയിരുന്നു. "മനുഷ്യരാശിക്ക് മുഴുവൻ ഒരൊറ്റ മതം എന്നതല്ല എല്ലാ മതങ്ങൾക്കും ഒരൊറ്റ മനുഷ്യരാശി" എന്ന നിലപാടാണ് പ്രഭാഷണത്തിൽ അദ്ദേഹം സ്വീകരിച്ചത്.

ശീതയുദ്ധം കത്തിനിന്ന 1970-കളിൽ ന്യൂക്ലിയർ ആയുധവൽക്കരണത്തിനും പാശ്ചാത്യ സാമ്പത്തിക വ്യവസ്ഥയുടെ അധീശത്വ താൽപര്യങ്ങൾക്കും എതിരായ പ്രസ്ഥാനങ്ങളിൽ നേതൃനിരയിൽ ഉണ്ടായിരുന്നു മാർ ഗ്രീഗോറിയോസ്. നീതിയും സ്വാതന്ത്ര്യവും നിലനിൽക്കുന്ന ഒരു സാമൂഹ്യ വ്യവസ്ഥയെ സ്വപ്നം കണ്ട മാർ ഗ്രീഗോറിയോസ് റഷ്യയിൽ പ്രസിഡണ്ട് ഗോർബച്ചേവിന്റെ സൗഹൃദവലയത്തിലായതിൽ അദ്ഭുതമില്ല. 1991-ൽ കാൻബറയിൽ നടന്ന സഭകളുടെ വൻ സമ്മേളനത്തിൽ, ആസ്ത്രേലിയയിലെ ആദിവാസികളുടെ പ്രശ്നത്തിൽ തന്റെ സർക്കാരിനെ ന്യായീകരിച്ച പ്രധാനമന്ത്രി ബോബ് ഹോക്കിനെ (Bob Hawke) ഉജ്ജ്വലമായ ഒരു മറുപടി പ്രസംഗത്തിലൂടെ അന്ധാളിപ്പിച്ച ബിഷപ്പ് പാശ്ചാത്യർക്കിടയിൽ വിവാദ പുരുഷനായി.

നിരായുധീകരണത്തിനും ലോകസമാധാനത്തിനുമായുള്ള പ്രസിദ്ധമായ മോസ്ക്കോ റൗണ്ട് ടേബിൾ കോൺഫറൻസുകളിൽ അദ്ധ്യക്ഷം വഹിക്കുവാൻ മാർ ഗ്രീഗോറിയോസ് ക്ഷണിക്കപ്പെട്ടു. ആ കാലഘട്ടത്തിലാണ് 1979-ൽ അമേരിക്കയിലെ മസാച്ചുസെറ്റ്സ് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ടെക്നോളജിയിൽ വച്ചു നടന്ന പ്രസിദ്ധമായ 'മതവും ശാസ്ത്രവും മനുഷ്യഭാവിയും' എന്ന കോൺഫറൻസിന്റെ അദ്ധ്യക്ഷസ്ഥാനം വഹിച്ച് പാശ്ചാത്യ പണ്ഡിതന്മാരെ വിസ്മയിപ്പിച്ചത്. വിജ്ഞാനത്തിന്റെ വിവിധ ധാരകളെ മനുഷ്യനന്മയ്ക്കുവേണ്ടി ഏകോപിപ്പിക്കണമെന്ന നിലപാട് പ്രഗൽഭമായി അദ്ദേഹം അവതരിപ്പിച്ചത് വളരെ ശ്രദ്ധേയമായി.

**ലോകത്തിൽ വിവിധ മതങ്ങളിലും പ്രത്യയശാസ്ത്രങ്ങളിലുംപെട്ട ധാരാളംപേർ ഗുരുതുല്യനായി ആദരിച്ച മാർ ഗ്രീഗോറിയോസിന്റെ മനുഷ്യദർശനം ഇന്ന് കൂടുതൽ പ്രസക്തമായിക്കൊണ്ടിരിക്കയാണ്.**

ഇന്ത്യയിൽ വിവിധ രാഷ്ട്രനേതാക്കളുമായിട്ടുള്ള അദ്ദേഹത്തിന്റെ സൗഹൃദത്തിലൂടെ ഒരു പുതിയ രാഷ്ട്രവ്യവസ്ഥയെക്കുറിച്ചുള്ള ദർശനം അവതരിപ്പിക്കാനാണ് ഡോ. ഗ്രീഗോറിയോസ് ശ്രമിച്ചത്. ഭാരതത്തിലെ അതിസമ്പന്നമായ ആദ്ധ്യാത്മികധാരകളും ഭരണഘടന അനുശാസിക്കുന്ന മതനിരപേക്ഷതയും തമ്മിൽ എങ്ങനെ സർഗാത്മകമായി സമന്വയിപ്പിക്കാം എന്നത് മാർ ഗ്രീഗോറിയോസിന്റെ പ്രധാന അന്വേഷണ വിഷയങ്ങളിൽ ഒന്നായിരുന്നു. പാശ്ചാത്യശൈലിയിലുള്ള സെക്കുലറിസത്തെ അദ്ദേഹം നിശിതമായി വിമർശിച്ചു. അതുപോലെ തന്നെ വിദ്യാഭ്യാസരംഗത്ത്, 'അക്കാദമിയും ആശ്രമവും' തമ്മിലുള്ള പാരസ്പര്യം, അതായത് ഭൗതിക വിജ്ഞാനവും ഇന്ത്യയുടെ പ്രബുദ്ധമായ ആദ്ധ്യാത്മിക ജ്ഞാനവും തമ്മിൽ എങ്ങനെ മനുഷ്യനന്മയ്ക്കായി സമരസപ്പെടുത്താം എന്നുള്ളതും തന്റെ സുപ്രധാന വിഷയമായിരുന്നു. 'ആധുനികത'യെ സൃഷ്ടിച്ച യൂറോപ്യൻ പ്രബുദ്ധതാ പ്രസ്ഥാനത്തെ (Enlightenment) ഗാഢമായ വിശകലനത്തിനും വിമർശനത്തിനും മാർ ഗ്രീഗോറിയോസ് തന്റെ പ്രസിദ്ധമായ രണ്ടു ഗ്രന്ഥങ്ങളിലൂടെ വിധേയമാക്കി. പാശ്ചാത്യ പ്രബുദ്ധത മനുഷ്യ യുക്തിയെ മാത്രം പരിഗണിക്കുമ്പോൾ, ഭാരതത്തിനും ഏഷ്യൻ രാജ്യങ്ങൾക്കും യോജിച്ചത് ബൗദ്ധകാലഘട്ടത്തിൽ ആരംഭിച്ച നമ്മുടെ സ്വന്തം പ്രബുദ്ധതയാണ് എന്ന് അദ്ദേഹം നിരന്തരം ഉദ്ബോധിപ്പിച്ചുകൊണ്ടിരുന്നു. മനുഷ്യയുക്തിയെയും ഭൗതിക വിജ്ഞാനത്തെയും സമ്പൂർണ്ണമായി സ്വാംശീകരിച്ചുകൊണ്ട് അതീന്ദ്രിയ ജ്ഞാനത്തിലേയ്ക്ക് എങ്ങനെ കടക്കാം എന്നുള്ളതായിരുന്നു ഏഷ്യൻ/ഇന്ത്യൻ പ്രബുദ്ധതയുടെ കാതൽ എന്ന് അദ്ദേഹം വ്യക്തമാക്കി.

മാർ ഗ്രീഗോറിയോസിന്റെ മിക്കവാറും എല്ലാ രചനകളിലും ഭാവിയെക്കുറിച്ചുള്ള ഒരു സങ്കൽപ്പ ചിത്രം നെയ്യുന്നുണ്ട്. രാഷ്ട്രീയ അധീശത്വവും സ്വാർത്ഥലാഭവും ലക്ഷ്യമിട്ട വികസനത്വരയിൽപെട്ട് വിനാശത്തിന്റെ ചുഴികളിലായ മനുഷ്യരാശിയുടെ അതിജീവനവും, നീതിയിലും കരുണയിലും മനുഷ്യസ്വാതന്ത്ര്യത്തിലും വേരൂന്നിയ ഒരു പുതിയ ലോക വ്യവസ്ഥയുമാണ് അദ്ദേഹം എല്ലാ വിജ്ഞാനധാരകളുടെയും അന്തിമലക്ഷ്യമായി കണ്ടത്.

പാശ്ചാത്യ സംസ്ക്കാരത്തിന്റെ ചില ധാരണകളെ കഠിനമായി വിമർശിച്ചുകൊണ്ട്, അദ്ദേഹമെടുത്ത ശക്തിയായ നിലപാടുകൾ മൂലം ചില പാശ്ചാത്യരുടെ കടുത്ത വിമർശനവും മറ്റു ചിലരുടെ ആഴമായ ആദരവും നേടി. മനുഷ്യസ്വാതന്ത്ര്യത്തെ ഏറ്റവും വലിയ മൂല്യമായി കരുതിയ മാർ ഗ്രീഗോറിയോസ് മനുഷ്യ മർദ്ദകമെന്നു തോന്നിയ എല്ലാ വ്യവസ്ഥകളോടും അധികാരപ്രമത്തരോടും കലഹിച്ചു. പക്ഷേ തിരക്കേറിയ ആ ധിഷണാശാലി നാലു കൂട്ടം മനുഷ്യർക്ക് എപ്പോഴും സമയം കൊടുക്കുമായിരുന്നു: കുഞ്ഞുങ്ങൾ, മനോവിഭ്രാന്തിയുള്ളവർ, യഥാർത്ഥ ജ്ഞാനാന്വേഷികൾ, സാത്വികരായ വ്യക്തികൾ. അതീവ വിനയത്തോടും ആർദ്രസ്നേഹത്തോടും കൂടി ഇവരോടു ഇടപെടുമായിരുന്നു.

1993-ൽ ഓക്സ്ഫഡിൽ നിന്നു ലണ്ടൻ വഴി ജർമ്മനിയിലേക്കുള്ള വിമാനയാത്രയ്ക്കിടയിൽ പക്ഷാഘാതം ഉണ്ടായ മാർ ഗ്രീഗോറിയോസ് ഒരു വശം ബലഹീനമായ ശരീരവുമായി രാജ്യാന്തര യാത്രകൾ നടത്തി. അതിനകം വീണ്ടും ഭിന്നിച്ച മലങ്കരസഭയുടെ ഐക്യത്തിനുവേണ്ടിയും ലോകസമാധാനത്തിനുവേണ്ടിയുമുള്ള പല യത്നങ്ങളിലും വ്യാപൃതനായിരുന്നു. ഡൽഹിയിൽ തന്റെ ആസ്ഥാന ഭവനത്തിൽ 1996 നവംബർ 24-നു അദ്ദേഹം അന്തരിച്ചു. കേന്ദ്രസർക്കാർ ബഹുമതിപൂർവം അദ്ദേഹത്തിന്റെ ഭൗതികശരീരം പ്രത്യേക വിമാനത്തിൽ കൊച്ചിയിൽ കൊണ്ടുവരികയും കോട്ടയത്ത് പഴയസെമിനാരിയിൽ പിറ്റേന്ന് സംസ്ക്കരിക്കുകയും ചെയ്തു. ലോകത്തിൽ വിവിധ മതങ്ങളിലും പ്രത്യയശാസ്ത്രങ്ങളിലുംപെട്ട ധാരാളംപേർ ഗുരുതുല്യനായി ആദരിച്ച മാർ ഗ്രീഗോറിയോസിന്റെ മനുഷ്യദർശനം ഇന്ന് കൂടുതൽ പ്രസക്തമായിക്കൊണ്ടിരിക്കയാണ്.

(ലേഖകൻ മഹാത്മാഗാന്ധി യൂണിവേഴ്സിറ്റിയിൽ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് പഠനപീഠം അദ്ധ്യക്ഷനാണ്.) ❑



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




Speech




# A great seer with a vision of the future

**Professor Dr Isabel Apawo Phiri**
**(Deputy General Secretary in Public Witness and Diakonia, World Council of Churches)**

His Holiness Baselios Marthoma Mathews III the Catholicos of the East and the Malankara Metropolitan, Your Eminences, and dear Sisters and Brothers in Christ,

I bring you greetings on behalf of the World Council of Churches and the global Ecumenical movement, from Geneva. It is my privilege that I can reflect and share my thoughts on the ecumenical contributions of the inspiring and phenomenal life of His Eminence Paulose Mar Gregorios, of blessed memory, at this august event that marks his birth centenary.

The leadership of WCC is deeply honoured to be asked to give this opening address.

His Eminence Paulose Mar Gregorios has contributed immensely to the work of the WCC and has positively impacted and strengthened the Ecumenical movement. He consistently uplifted the voice of people in the margins of society, through his life, actions and his teachings. The reflections and brief narratives I will give now are just examples and in no way exhaustive or representative of his immense contributions. It is simply a deeply grateful and thoughtful reflection of this servant of God.

It is a daunting task to reflect on the depth and width of the contributions of this deeply spiritual, and outstanding scholar, theologian, philosopher, and leader.

A constant learner and teacher, Dr. Paulos Mar Gregorios, sought to bring together in a holistic vision, several disciplines such as philosophy, economics, political science, medicine, education, physics, and theology. In that process, he became a great mediator and bridge-builder, bringing together, cultures, peoples, faiths and philosophies.

His Eminence Paulose Mar Gregorios, then known as Fr. Paul Verghese who became widely known in the international ecumenical scene, in 1961, as a 39-year-old recently ordained Indian orthodox priest, and a doctoral student from Oxford. He was one of the three main Bible Study leaders, at the Third Assembly of the World Council of Churches held at New Delhi in 1961. His contributions made a great impression on the Assembly, which made the Orthodox delegates, many of whose churches had just joined the WCC, exceptionally elated and proud.

Fr Paul Verghese was invited to join the staff of the World Council of Churches in Geneva by its first General Secretary Dr. Visser't Hooft. He joined WCC as its Associate General Secretary and as Director of the Division of Ecumenical Action where he served from 1962 to 1967. Following that, he returned to India as the Principal of the Orthodox Theological Seminary in Kottayam. The time he spent at the WCC helped cement many ecumenical relationships and led to many contributions to the global ecumenical movement.




**Bridging and mediating the denominational divide**

His Eminence Paulose Mar Gregorios reiterated that Ecumenism for Christians is not an option- but an obligation, to live the unity, confirming the Christian understanding that the church is one body with Christ (1 Cor. 12:12-13).

During the five years at the WCC, he was able to extensively visit the Protestant and Orthodox churches of the World, and to serve as an Observer at the Second Vatican Council of the Roman Catholic Church and to get an inside knowledge of the Christian churches of the world. While taking up major teaching and ecumenical responsibilities in his own church, he served also as a member of the Faith and Order Commission of the WCC from 1968 to 1975, meeting and working with many outstanding theological minds. His Eminence also served for 12 years, from 1963 to 1975, as a founding member of the Joint Working Group between the Vatican and the WCC. As a pioneering Orthodox staff member at the WCC, he also served alongside and developed a close working relationship with the late Dr Nikos Nissiotos, (director of the Ecumenical Institute, Bossey, from 1958 to 1974) and a member of the Greek Orthodox Church. They worked as one of the Joint Convenors of the history-making informal conversations between theologians of the Oriental Orthodox and Eastern Orthodox churches, which had broken communion with each other more than 13 centuries ago. In 1975 Fr Paul Verghese was consecrated as His Eminence Paulose Mar Gregorios. In the same year he was elected to the Executive Committee of the WCC. In 1983 at WCC Assembly in Vancouver, Canada, he was elected Asia President of the World Council of Churches, a position he held until the 1991 WCC Assembly in Canberra.

His Ecumenical journey was built on a firm foundation of dedicated and disciplined life both as a lay person and as a clergy, living and serving the

Lord and people in different denominations in various contexts. Even as a young adult aged 15, having to break his education after school due to the financial constraints of his family, he worked as a free-lance journalist for a Catholic periodical in his hometown. In his early 20's after working for the Postal Service, he moved to Ethiopia as a teacher. After 13 years of working, he raised enough resources to fund his education - BA, Bachelors and Master's in Divinity at Goshen College and from Princeton Theological Seminary. During that period (1950-1954), as an orthodox layperson, he served as Assistant pastor in two African American Baptist churches in Indiana and New Jersey. This was during the era of segregation, where he became one with African American communities in their struggles. In 1954 Paul Verghese returned to India and started working as a lecturer in Christian faith and theology at the Union Christian College, Alwaye and the Fellowship House. Soon he was elected General Secretary of the Orthodox Student Conference of India. From 1956 to 1959 he served as the special advisor to Emperor Haile Selassie of Ethiopia. Following that, he left the life of power and privilege to pursue further studies. His ecumenical journey and his life connecting people was an emblematic bridge, bearing, connecting, and relating. Always true to his faith.

### Bridging and mediating the divide between Faith and Science

Dr. Paulos Mar Gregorios was the Chair of the WCC's famous World Conference on Faith, Science, and the Future, held at the Massachusetts Institute of Technology in 1979, with 500 scientists and the same number of social scientists and theologians. He also chaired the Preparatory Committee for the gathering for a five-year period. In the process, he prepared the book The Human Presence, giving an Orthodox Christian approach to the challenging topic. He effectively worked with many world thinkers on the issues relating to modern science as our chief way of knowing, and to modern technology as our principal tool for transforming society and environment. His effective chairing of the whole process and the Conference revealed Dr. Paulos Mar Gregorios' ability to facilitate the high-level discussions and draw out implications from his widespread learning to be able to make an impact on the best secular and scientific minds of the world.

He identified the root problem is the disconnection and separation of our science-technology from the sacramental understanding of material reality as the bearer of God. For the sake of a quick development of science-technology, humankind has increasing taken an exclusively triumphalistic, unsacramental, one-sided anthropological stance, increasing straying away from the path of the good and losing the very capacity for a sacramental understanding of






reality. He advised the re-conditioning of the human consciousness through intensive corporate disciplines (that guide us into functioning as the early church, to live together with the richness of Confession and the depth of Worship, the necessity of Guidance and the joy of Celebration), to overcome the alienation precipitated by a technological culture. He taught that the sacrament is the mode of man's participation in the divine through the created reality, without which humanity would perish.

### Bridging and mediating the Spiritual and Secular

Mar Gregorios qualifies his own Christian vision of the world as "sacramental humanism." His understanding of reality was firmly rooted in the incarnation of God in Christ and the transformation of humanity to be in the likeness of God. From this firm foundation, he could easily and seamlessly move across the borders of various disciplines, faiths and philosophies and gather insights from current research in both physical and social sciences as well as from ideological debates. His wisdom, versatile mind, his forthright and respectful approach to people from all walks of life, bought him recognition and honour from the secular, religious and academic worlds. His advice, guidance and counsel were valued by people from across the ideological and religious spectrum. He has chairs created in his name in secular universities and was even the president of the Indian Philosophical Congress. He was well grounded in both Western and Eastern philosophical systems. His knowledge of European philosophy from its beginnings in the classical Greek tradition and more particularly in the Neoplatonic and Greek patristic streams to twentieth-century philosophers made him

critical of contemporary Western philosophy's turning away from the transcendent. He identified the 'Subjective' and the 'Objective' as two Poles of Knowledge. He reasoned that the western influenced secular thinking has gone far on the analytical path, practically neglecting the holistic and the intuitive-synthetic and have become weak in their capacity to have holistic visions, losing sight of the transcendent in which this world is grounded. Mar Gregorios called for "a new enlightenment" and turned to Indian/Asian philosophical resources, as providing sane philosophical grounding for an alternative that links the material and the transcendent in a holistic and all-connecting awareness. He was deeply rooted in early Christian thinking and practice, and argued that ethics could never be divorced from theology. He addressed the socio economic and political realities of his time, in a frank and forthright manner, dynamically, publicly, and respectfully engaged and connected with leading thought leaders, both in the secular domain and in the context of other faiths. During his life, the way he interacted with the society and his own context in India, revealed this mediation and bridgebuilding nature.

**A holistic life: Breaking down duality, and the compartments of our thought and life**

Mar Gregorios points us to the Asian-African heritage that shaped Christianity in the first millennium. Be it Egypt and Cappadocia, he reminded us all major fathers and mothers of the church in the East came from parts of Africa and Asia, and they had very different cultural and spiritual sensitivities from the Roman and European West. He emphasised the St Gregory of Nyssa's thoughts and alternate structure to shape a Christian ideology that is timeless and helpful for us to face the future. A perspective that humanity is potentially capable of all good as we are created in the "image of God".

"….understand and know me, that I am the Lord; I act with steadfast love, justice, and righteousness in the earth, for in these things I delight, says the Lord." Jeremiah 9:24.

The adoption of such an alternate structure of Christian thought has many implications that are most significant for the human pursuit of humanity's God-given destiny.

This is quite different from the dualism of the two cities, one of the earth and the other of God, that which was propounded by St Augustine, which had a huge influence on Western Christianity.

From the perspective that humanity is potentially capable of all good, he also pointed us back to the roots of the Hebrew bible and the early Christian communities and taught us to break down the compartments created by false interpretations. He taught us that we are expected to serve both God and humanity, seamlessly. We cannot claim to serve God and be blind to the needs of people and creation. He studied the Hebrew word used for 'service', which is 'Avodah' and the Greek equivalent is 'Diakonia'. He also emphasised that the Hebrew word is holistic with connotations ranging from worship, work, and service. Therefore, he argued, the biblical concept of serving God and humanity cannot be compartmentalised.

He also taught us that justice and righteousness are core characteristics of the Kingdom/ reign of God, experienced in all fullness expressed alongside steadfast love, peace, and joy- truths that cannot be placed in silos.

"For the kingdom of God is not food and drink but righteousness and peace and joy in the Holy Spirit." Romans 14:17

He constantly reminded us that the biblical meaning of justice is rich and multidimensional, as compared to the often-limited secular understanding of justice, establishing a template for a society that is deeply concerned about the welfare of each individual, with mutual moral responsibilities between people, and a framework of obligations created by laws and commandments. This understanding of justice arises from the biblical insistence on the difference between possession and ownership. Ultimately, all things are owned by God, the Creator of the world. What we possess, we do not own – we merely hold it in trust for God. We are exhorted to strive first for the kingdom of God and God's righteousness, and God will meet all the needs of the followers as well. (Matthew 6:33). God promises to guide people and communities continually, to be sustained, strengthened, and be nourished (Isaiah 58:11).

**Concluding remarks.**

I would like to conclude with four aspects of the life of His Eminence Paulose Mar Gregorios that has deeply moved me.

**1. Humility.** He had no false pretentions or false modesty and was always truthful. Even being an academic giant, he was a keen listener, with a childlike enthusiasm to learn with constant openness to different perspectives. He interacted and engaged with the greatest and the smallest with equanimity and respect.



**2. Rooted in the Bible.** Even as a prolific and deep thinker who read widely, dialogued earnestly, and wrote extensively, and authored more than 47 books, he was rooted in the Bible. He deeply reflected on the layers of meanings and its complexities and engaged from one-to-one personal interactions to audiences of thousands of people. Most significantly, he lived by the values anchored in our Holy Scripture.

**3. Intolerance to injustice**. He did not tolerate domination, exploitation, and subjugation by the power wielding nations, often manifested as colonialism, neo-colonialism and racism. He spoke up boldly and spoke plainly against injustices, especially from the context of the marginalised, be it in Asia, Africa or Australia. He took his stand, even at the expense of upsetting the powerful. For him, it was a question of human dignity and not economic development at any cost.

**4. A great seer with a vision of the future.** He was way ahead of his time, questioning the doctrine that humanity has a mandate from God to dominate the earth, that has helped promote industry and advance science and technology, but has extensively damaged creation and the biosphere. His teaching help us to chart the future, where humanity is not the measure of all things, but rather, bears a major responsibility for the welfare and sustenance of the whole creation.

May his memory be ever blessed! May his life continue to inspire us to journey with God, to a better future!

Finally, I would like to acknowledge the contributions of numerous scholars and theologians, who have helped study, compile, and promote the phenomenal body of work that His Eminence Dr Paulose Mar Gregorios has left us. The Ecumenical community has greatly benefitted from your work. In this regard, my special thanks to Fr. Dr K M George, the Director of Sopana Orthodox Academy, a past member of the Central Committee of WCC and a colleague who worked at WCC, for his dedication and faithfulness to the work and legacy of His Eminence Dr Paulose Mar Gregorios.

Honouring the Blessed Memory of His Eminence, I humbly declare the International Seminar commemorating the 100th Birth Anniversary of His Eminence Dr Paulose Mar Gregorios- OPEN!

*(Inaugural Address of International Seminar commemorating the 100th Birth Anniversary of His Eminence Dr Paulose Mar Gregorios at Orthodox Seminary, Kottayam)*

❑



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH






# ഗ്രിഗോറിയൻ ചുഴിയിൽ വീണുപോയൊരാൾ

## ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ

ആഗോളതലത്തിൽ പ്രശസ്തനായ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ (1922–1996) പ്രഥമ ജീവചരിത്രം എഴുതുക എന്ന അത്യപൂർവ്വ ബഹുമതിയാണ് മാധ്യമ പ്രവർത്തകനും ഗവേഷകനുമായ ജോയ്സ് തോട്ടയ്ക്കാടിന് ലഭിച്ചത്. അഖില ലോക സഭാ കൗൺസിലിന്റെ പ്രസിഡണ്ട്, ഇന്ത്യൻ ഫിലോസഫിക്കൽ കോൺഗ്രസ് പ്രസിഡണ്ട്, ഡൽഹി ഭദ്രാസന മെത്രാപ്പോലീത്താ, ഓർത്തഡോക്സ് സെമിനാരി പ്രിൻസിപ്പൽ തുടങ്ങി നിരവധി ഉന്നതപദവികൾ അലങ്കരിച്ച ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ പേഴ്സണൽ സെക്രട്ടറി എന്ന നിലയിൽ പ്രവർത്തിക്കുവാനും അഭിമുഖങ്ങളും അപൂർവ്വ ഡയറികളും ഫയലുകളും ഫോട്ടോകളും സംഭാഷണങ്ങളും രചനകളും സമാഹരിക്കുവാനും അവസരം ലഭിച്ചതിന്റെ പ്രതിഫലനമാണ് *പ്രകാശത്തിലേയ്ക്ക് ഒരു തീർത്ഥയാത്ര.*



പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ഒന്നാം ഓർമ്മപ്പെരുന്നാളിൽ 1997 നവംബർ 24-നു പ്രസിദ്ധീകരിച്ച ഈ കൃതി ഒരു വർഷം കൊണ്ട് വിറ്റു തീർന്നു. 2017-ലെ പുതിയ പതിപ്പ് പരിഷ്ക്കരിച്ച ബൃഹദ് രചനയാണ്. ദേശീയ, അന്തർദേശീയ തലങ്ങളിൽ പൗലോസ് മാർ ഗ്രീഗോറിയോസിന് നിരവധി ശിഷ്യരുണ്ടായെങ്കിലും ജീവചരിത്ര രചനയ്ക്കുള്ള നിയോഗം ജോയ്സ് തോട്ടയ്ക്കാടിനാണ് ലഭിച്ചത്. ജ്ഞാനത്തിന്റെ ഈ കുലപർവ്വതത്തെക്കുറിച്ച് മറ്റാർക്കും ഇതുവരെ സമഗ്രമായ ഒരു ജീവിതരേഖ പ്രകാശിപ്പിക്കുവാനും കഴിഞ്ഞിട്ടില്ല.

പൗലോസ് മാർ ഗ്രീഗോറിയോസ് തന്റെ രചനകൾ പ്രസിദ്ധീകരിക്കപ്പെടാത്തതിലുള്ള ഖേദവും ആശങ്കയും ജോയ്സ് തോട്ടയ്ക്കാടിനോട് ഒരഭിമുഖത്തിൽ പങ്കുവച്ചിരുന്നു. ആ ദൗത്യം ജോയ്സ് തോട്ടയ്ക്കാട് ഏറ്റെടുക്കണമെന്ന പൗലോസ് മാർ ഗ്രീഗോറിയോസിന്റെ മനസ്സിലെ അന്ത്യാഭിലാഷം തിരിച്ചറിഞ്ഞതാണ്, നിരന്തരമായ ഗവേഷണ തപസ്യയിലൂടെ *ഗ്രിഗോറിയൻ ദർശനങ്ങൾ* അവതരിപ്പിക്കുവാൻ ജോയ്സിനെ പ്രേരിപ്പിക്കുന്നത്.

പൗലോസ് മാർ ഗ്രീഗോറിയോസുമായി ഒരഭിമുഖം നടത്തുവാനായി കോട്ടയം പഴയസെമിനാരിയിൽ ചെന്ന ജോയ്സ് തോട്ടയ്ക്കാടിന് അദ്ദേഹത്തെ കാണുവാനുള്ള അവസരം നിഷേധിച്ചു. എന്നാൽ ചെറുപ്രായത്തിൽ തന്നെ എഴുത്തുകാരൻ എന്ന നിലയിൽ പേരെടുത്തിരുന്ന ജോയ്സ് തോട്ടയ്ക്കാട് ഒരു കുറിപ്പ് പൗലോസ് മാർ ഗ്രീഗോറിയോസിനെ ഏല്പിക്കുവാനായി സെക്രട്ടറി വശം കൊടുത്തുവിട്ടു. ഏതാനും നിമിഷങ്ങൾക്കുള്ളിൽ പ്രവേശനാനുമതി ലഭിച്ചതാണ് പ്രകാശത്തിലേയ്ക്കുള്ള തീർത്ഥാടനത്തിന്റെ ആരംഭം. പ്രഗത്ഭരായ ജ്ഞാനികൾക്കും പ്രശസ്തരായ നേതാക്കന്മാർക്കും പോലും അനുമതി നിഷേധിച്ചിരുന്ന പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ജ്ഞാനപ്പുരയിലേക്ക് സധൈര്യം കടന്നുകയറുവാനുള്ള ധീരതയാവാം പിന്നീട് ജോയ്സ് തോട്ടയ്ക്കാടിനെ തന്റെ 'വാത്സല്യവാനായി' കരുതുവാനും അന്ത്യാഭിലാഷം അറിയിക്കുവാനും ഇടയാക്കിയത്.

പൗലോസ് മാർ ഗ്രീഗോറിയോസിന്റെ രചനകളും ഗ്രിഗോറിയൻ പഠനങ്ങളും സമാഹരിക്കുന്നതിനും ആഗോളതലത്തിൽ പ്രചരിപ്പിക്കുന്നതിനും ജോയ്സ് തോട്ടയ്ക്കാട് നടത്തുന്ന ശ്രമങ്ങൾ അതീവ ശ്രദ്ധേയമാണ്. 1992 മുതൽ പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ശിഷ്യത്വം സ്വീകരിച്ച് അദ്ദേഹത്തോടൊപ്പം ഇന്ത്യയുടെ വിവിധ ഭാഗങ്ങളിൽ സഞ്ചരിച്ചും മണിക്കൂറുകൾ സംഭാഷണം നടത്തിയും ക്ലാസ്സുകളും പ്രസംഗങ്ങളും റിക്കാർഡ് ചെയ്തുമാണ് വിഭവ സമാഹരണം നടത്തിയത്. ഇവ മാനവരാശിക്കു മുഴുവൻ പ്രയോജനപ്പെടുന്ന രീതിയിൽ അച്ചടിച്ചും വെബ്സൈറ്റ് ഉണ്ടാക്കി അതിൽ പ്രസിദ്ധീകരിച്ചും ആഗോളതലത്തിൽ *ഗ്രിഗോറിയൻ ദർശനങ്ങൾ* പ്രചരിപ്പിക്കുന്നതിൽ പ്രത്യേകം ജാഗ്രത പുലർത്തുന്നു.



ജോയ്സ് തോട്ടയ്ക്കാടും ജോൺസൺ മല്ലപ്പള്ളിയും വളരെ ചെറുപ്പത്തിലേതന്നെ പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ ഭ്രമണപഥത്തിൽ വീണ രണ്ട് യുവാക്കളാണ്. ആ ഭ്രമണം അവർക്ക് ലഹരിയാണ്.

'വട്ടപ്പാലം' ചുറ്റുന്ന കുട്ടികളെ കണ്ടിട്ടില്ലേ? ചുറ്റിച്ചുറ്റി തലകറങ്ങി വീഴാറാവുമ്പോൾ കറക്കത്തിന്റെ വൃത്തപരിധിയെ തൊട്ടുതലോടി, അതീന്ദ്രിയാനുഭവത്തിലേക്ക് മിന്നൽവേഗത്തിൽ പായുന്ന ഒരു സ്പർശരേഖ (tangent) ജനിക്കുന്നു. ഇന്ദ്രിയാതിശായിയായ, നൈമിഷികമായ ഒരു ലഹരിയാണത്. കൊച്ചുകുട്ടികൾപോലും അതനുഭവിക്കാനാണ് ശ്രമിക്കുന്നത്. സ്പർശരേഖയുടെ ആർജ്ജവത്വമാണ് അവർക്കും അഭികാമ്യം. നിസ്വാർത്ഥവും നിസ്തന്ദ്രവുമായി ജ്ഞാനാന്വേഷണം നടത്തുന്ന ആർക്കും അനുഭവവേദ്യമാണത്. ദൈനംദിനത്തിന്റെ ദീനതകളിൽ നിന്നുള്ള വിമോചനവുമാണത്. മിസ്റ്റിക്കുകളുടെ കാര്യത്തിലാവുമ്പോൾ ഉന്മാദത്തിന്റെയും ഉൽക്കടമായ പ്രണയത്തിന്റെയും 'വട്ടപ്പാല'ത്തെ തൊട്ടുതൊട്ടാണ് ഈ ലഹരീരേഖ കടന്നുപോകുന്നത്. യേശുക്രിസ്തു പറഞ്ഞു: "ജ്ഞാനമോ അതിന്റെ എല്ലാ മക്കളാലും ന്യായീകരിക്കപ്പെടുന്നു" (ലൂക്കോ 7:35).

**– ഫാ. ഡോ. കെ. എം. ജോർജ്ജ്**

(ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് സംവദിക്കുന്നു യുവജനങ്ങളോട്... വിദ്യാർത്ഥികളോട്... കുഞ്ഞുങ്ങളോട്... എന്ന ഗ്രന്ഥത്തിനെഴുതിയ അവതാരികയിൽ നിന്നും)

പൗലോസ് മാർ ഗ്രീഗോറിയോസിന്റെ കൈയെഴുത്ത് പ്രതികളും രചനകളും ഗ്രന്ഥങ്ങളും പ്രഭാഷണങ്ങളും സമാഹരിച്ച് ലോകത്തെവിടെയുമുള്ള ഭാവി ഗവേഷകർക്കായി കോട്ടയത്തുള്ള ഗ്രിഗറി ഓഫ് ഇന്ത്യ സ്റ്റഡി സെന്റർ എന്ന ഗവേഷണകേന്ദ്രത്തിൽ 1993 മുതൽ സൂക്ഷിക്കുന്നു. ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നും ഗവേഷകർ പൗലോസ് മാർ ഗ്രീഗോറിയോസിന്റെ രചനകളും ദർശനങ്ങളും പഠിക്കുവാനായി ഇത് പ്രയോജനപ്പെടുത്തുന്നു.

ഗ്രിഗോറിയൻ ദർശനങ്ങൾ ഭാവിതലമുറയ്ക്കും മനുഷ്യരാശിക്കു മുഴുവനും പ്രയോജനപ്പെടണം എന്ന ആഗ്രഹം മൂലമാണ് സ്ഥാപനം തുടങ്ങുവാൻ ഇടയായതെന്ന് ജോയ്സ് തോട്ടയ്ക്കാട് പറയുന്നു. യാതൊരു പരപ്രേരണയും പ്രതിഫലവും കൂടാതെയാണ് ഈ സ്ഥാപനം ആരംഭിച്ചതും.

പൗലോസ് മാർ ഗ്രീഗോറിയോസിന്റെ മലയാള രചനകൾ സമാഹരിച്ച് നാലു വാല്യങ്ങൾ പ്രസിദ്ധീകരിച്ചു. മെത്രാപ്പോലീത്തായുമായി അഞ്ചു മണിക്കൂറോളം നടത്തിയ അഭിമുഖം പുസ്തകരൂപത്തിലാക്കി. മെത്രാപ്പോലീത്തായുടെ പ്രശസ്ത ഗ്രന്ഥങ്ങളായ *കോസ്മിക് മാൻ, ഹീലിംഗ്: എ ഹോളിസ്റ്റിക് അപ്രോച്ച്* എന്നീ ഗ്രന്ഥങ്ങളുടെ മലയാള പരിഭാഷ പ്രസിദ്ധീകരിച്ചു. ഗ്രിഗോറിയൻ പഠനങ്ങളുടെ ഏഴു ഗ്രന്ഥങ്ങളും മെത്രാപ്പോലീത്തായുടെ ഇംഗ്ലീഷ് രചനകൾ സമാഹരിച്ച് ആറു ഗ്രന്ഥങ്ങളും പ്രസാധനം ചെയ്തു. മെത്രാപ്പോലീത്തായുടെ ജീവചരിത്രം കുട്ടികൾക്കായി മലയാളത്തിലും ജോയ്സ് തോട്ടയ്ക്കാട് രചിച്ചിട്ടുണ്ട്. പ്രസിദ്ധീകരിച്ച 29 ഗ്രന്ഥങ്ങളിൽ ഭൂരിഭാഗത്തിനും സ്വന്തം കൈയിലെ പണമാണ് മുടക്കിയത്.





തൊണ്ണൂറുകളുടെ അവസാന കാലത്തെ കോട്ടയം മാർത്തോമ്മാ സെമിനാരി പഠന നാളുകളിലാണ് ദൈവശാസ്ത്രം, തത്വശാസ്ത്രം തുടങ്ങിയ വിഷയങ്ങൾ ഗൗരവമായി പഠിക്കാൻ ഞങ്ങൾ ആരംഭിക്കുന്നത്. ഞങ്ങളുടെ പഠനകാലം ഭാരതീയ - പശ്ചാത്യ തത്വശാസ്ത്രത്തെ കുറിച്ചുള്ള ആഴമേറിയ സംവാദങ്ങളുടെ കാലംകൂടി ആയിരുന്നു. ആ കാലത്ത് ഇന്ത്യൻ ദൈവശാസ്ത്രത്തെ ഏറെ സ്വാധീനിക്കുകയും ചർച്ച ചെയ്യപ്പെടുകയും ചെയ്യുന്ന രണ്ട് ദൈവശാസ്ത്രജ്ഞർ ആയിരുന്നു ഡോ. എം. എം. തോമസും, ഡോ. പൗലോസ് മാർ ഗ്രിഗോറിയോസും. എന്നാൽ പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ പുസ്തകങ്ങളുടെ അഭാവം അദ്ദേഹത്തിന്റെ ചിന്തകളെ ശരിയായി മനസ്സിലാക്കുവാൻ പ്രാരംഭ നാളുകളിൽ ക്ലേശകരമായിരുന്നു. എന്നാൽ പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ ചിന്തകളിൽ ആകൃഷ്ടനായ ജോയ്സ് തോട്ടയ്ക്കാട് എന്ന ചെറുപ്പക്കാരൻ അദ്ദേഹത്തിന്റെ പുസ്തകങ്ങൾ പ്രചരിപ്പിക്കുകയും, ചിലതൊക്കെ പ്രസിദ്ധീകരിക്കുകയും ചെയ്തത് ഞങ്ങളുടെ തലമുറയിലെ സെമിനാരി വിദ്യാർത്ഥികൾക്ക് ഏറെ സഹായകരമായി.

അദ്ദേഹത്തിന്റെ പുസ്തകങ്ങളുടെ വിപുലമായ ശേഖരം ഓർത്തഡോക്സ് സെമിനാരിയിൽ ഉള്ളതിനാൽ ഞങ്ങൾ ഒരു കൂട്ടം വിദ്യാർത്ഥികൾ പലപ്പോഴും അവിടം സന്ദർശിക്കുമായിരുന്നു. ഈ സന്ദർശനങ്ങൾ മാസത്തിൽ ഒരിക്കലുള്ള പുസ്തക പഠനമായി പിന്നീട് രൂപപ്പെട്ടു. പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ പുസ്തകങ്ങളെക്കുറിച്ചുള്ള പഠനങ്ങൾക്ക് നേതൃത്വം നൽകിയത് സെമിനാരി പ്രിൻസിപ്പൽ കൂടിയായ ബഹുമാനപ്പെട്ട ഡോ. കെ. എം. ജോർജ് അച്ചനായിരുന്നു. Modernity യെക്കുറിച്ചുള്ള സംവാദങ്ങളായിരുന്നു അവയിൽ ഏറെയും. അക്കാലത്തെ ഞങ്ങളുടെ ചർച്ചകളിൽ താല്പര്യപൂർവ്വം സംബന്ധിച്ച ഓർത്തഡോക്സ് സെമിനാരിയിലെ ഒരു വിദ്യാർത്ഥിയായിരുന്നു ഇപ്പോൾ നവാഭിഷിക്തനായ അഭിവന്ദ്യ ഡോ. ഏബ്രഹാം മാർ സ്തേഫാനോസ് മെത്രാപ്പോലീത്താ.

**- റവ. ആൻസൻ തോമസ്, കുലശേഖരം**

ഗ്രിഗോറിയൻ ദർശനങ്ങളെ മാനവരാശിക്കു പരിചയപ്പെടുത്തുന്നതിൽ നൽകിയ അതുല്യ സംഭാവനകളെ പരിഗണിച്ച് മഹാത്മാഗാന്ധി യൂണിവേഴ്സിറ്റിയിലെ *പൗലോസ് മാർ ഗ്രീഗോറിയോസ് ചെയറിന്റെ* ആഭിമുഖ്യത്തിൽ നടന്ന രാജ്യാന്തര സെമിനാർ ജോയ്സ് തോട്ടയ്ക്കാടിനെ ആദരിച്ചിട്ടുണ്ട്.

മാധ്യമ പ്രവർത്തകൻ, എഴുത്തുകാരൻ, പ്രസാധകൻ, ഗവേഷകൻ എന്നീ നിലകളിൽ അറിയപ്പെടുന്ന 52-കാരനായ ജോയ്സ് തോട്ടയ്ക്കാടിന്റെ ഗ്രന്ഥപ്പുരയിൽ എത്തിയെങ്കിൽ മാത്രമേ പൗലോസ് മാർ ഗ്രീഗോറിയോസിനെക്കുറിച്ചുള്ള അപൂർവ്വവും പ്രശസ്തവുമായ രചനകൾ കണ്ടെത്തുവാൻ കഴിയൂ. ഇവയെല്ലാം അജ്ഞാതരായ ഭാവി ഗവേഷകർക്കായി കരുതിവച്ചിരിക്കുന്ന വിഭവങ്ങളാണ്. വിദേശികളായ പലരും *ഗ്രിഗോറിയൻ ദർശനം* പഠിക്കാനെത്തുമെങ്കിലും ആഗോള പ്രശസ്തനായ പൗലോസ് മാർ ഗ്രീഗോറിയോസിനെക്കുറിച്ച് സ്വദേശീയരായ ഗവേഷകർക്ക് വേണ്ടത്ര ആഭിമുഖ്യമില്ല. അതിനാലാവാം ജോയ്സ് തോട്ടയ്ക്കാട് വലിയ സാഹസത്തോടും വിശ്വസ്തതയോടും പ്രതീക്ഷയോടും പൗലോസ് മാർ ഗ്രീഗോറിയോസിന്റെ രചനകൾ ഭദ്രമായി കാത്തു സൂക്ഷിക്കുന്നത്.

അറിവിന്റെ ഭൂലോകം കീഴടക്കാൻ 'ഉണർന്നിരുന്ന' പൗലോസ് മാർ ഗ്രീഗോറിയോസ് മതങ്ങളുടെ കാതൽ മാനവികതയാണെന്നും വിശ്വാസത്തിന്റെ കേന്ദ്രബിന്ദു സൗഹാർദ്ദമാണെന്നും വികസിത ജീവിതത്തിന്റെ അച്ചുതണ്ട് സമാധാനമാണെന്നും വിശ്വസിച്ചു. പീഡിതരുടെ പക്ഷം ചേരുന്ന പ്രായോഗിക വേദശാസ്ത്രം രൂപപ്പെടുത്തി. ചൂഷണത്തിനും വിവേചനത്തിനും എതിരെ അന്തർദേശീയ വേദികളിൽ കത്തിജ്വലിച്ചു. വർണ്ണവിവേചനത്തിനും തിരസ്കരണത്തിനും എതിരെ പൊട്ടിത്തെറിച്ചു. പൗരസ്ത്യ ദർശനങ്ങളുടെ കുലീനത അന്തർദേശീയ വേദികളിൽ ഉയർത്തിക്കാട്ടി. സമകാലിക രാഷ്ട്രീയ-സാമൂഹിക പ്രശ്നങ്ങളിൽ നിതാന്തജാഗ്രതയോടെ ഇടപെട്ടു.

പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ശബ്ദം അന്താരാഷ്ട്ര വേദികളിൽ പലപ്പോഴും കോളിളക്കം സൃഷ്ടിച്ചു. ആ പ്രൗഢമായ മുഴക്കം വികസിത രാഷ്ട്രങ്ങളെ ഞെട്ടിച്ചു. വിജ്ഞാനത്തിന്റെ മൗലിക ദർശനങ്ങൾ കാച്ചിക്കുറിക്കിയത് *മനുഷ്യസ്വാതന്ത്ര്യത്തിനും പുതിയ മാനവികതയ്ക്കും* ആയിരുന്നു. ഇതിനായി നിരായുധീകരണം ഉണ്ടാകണമെന്നും മനുഷ്യനെ പൂർണ്ണതയിൽ നയിക്കുന്ന *പുതിയ മാനവിക സംസ്കാരം* ഉടലെടുക്കണമെന്നും പഠിപ്പിച്ചു. ധൈഷണികതയുടെ വൈവിധ്യ മേഖലകളിൽ ആധിപത്യം സ്ഥാപിച്ച മാർ ഗ്രീഗോറിയോസ് കൈവയ്ക്കാത്ത മേഖലകളില്ല. നിരവധി അന്താരാഷ്ട്ര ബഹുമതികൾ ലഭിച്ച ഇന്ത്യയിലെ അപൂർവ്വ വ്യക്തിത്വമാണത്. ഈ മഹത്തായ ജീവിതത്തിന്റെ വ്യത്യസ്ത തലങ്ങൾ അടുത്തറിയുവാൻ സഹായിക്കുന്ന ഉത്തമ കൃതിയാണ് ജോയ്സ് തോട്ടയ്ക്കാട് തയ്യാറാക്കിയ *പ്രകാശത്തിലേക്ക് ഒരു തീർത്ഥയാത്ര.*






പ്രകാശത്തിലേയ്ക്കുള്ള തീർത്ഥാടനത്തിനുള്ള വിവര വിജ്ഞാന വിഭവങ്ങൾ ലഭ്യമാകുന്ന അറിവിന്റെ നിർദ്ദരിയായി ഈ കൃതി പ്രകാശിക്കുന്നു.

പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ജീവിതവും ദർശനവും അനുഭവിച്ചറിയത്തക്കവിധം വൈവിധ്യമാർന്ന വിഭവങ്ങൾ ആത്മാംശത്തോടെയും ഗവേഷണ മികവോടെയും ഇതിൽ ക്രോഡീകരിച്ചിരിക്കുന്നു. പൊതുസമൂഹത്തിന് ലഭ്യമല്ലാത്ത പല അപൂർവ്വ രേഖകളും ഇതിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. പരമ്പരാഗതമായ ജീവചരിത്ര രൂപശില്പ ഘടനകളെ ഉത്തരാധുനിക നവ ചരിത്രരചനകളിൽ ഭേദിക്കുന്ന ശൈലിയാണുള്ളത്. ഒരാളുടെ ജീവിതവും സംഭവങ്ങളും ഉൾപ്പെടുത്തി സുവ്യക്തമായി ആ വ്യക്തിത്വത്തിന്റെ മഹത്വവും ദർശനവും വിളിച്ചറിയിക്കുന്നതിന് ഏതുതരം രചനാ മാർഗ്ഗങ്ങളും ഉത്തരാധുനിക ജീവചരിത്രരചനാശൈലിയിൽ സ്വീകാര്യമാണ്. *പ്രകാശത്തിലേക്ക് ഒരു തീർത്ഥയാത്രയിൽ* വസ്തുനിഷ്ഠമായ ചരിത്രവിഭവങ്ങൾ, സംഭാഷണങ്ങൾ, കത്തുകൾ എന്നിവ അതതു രൂപത്തിൽ തന്നെ ഉൾച്ചേർത്തിരിക്കുന്നതിനാൽ ഈ ജീവചരിത്രം ചരിത്രത്തോടും സംസ്കാരത്തോടും അഗാധമായി ബന്ധപ്പെട്ടിരിക്കുന്നു. സഭ, സമൂഹം, രാഷ്ട്രം, രാജ്യാന്തര സമിതികൾ, ലോകനേതാക്കൾ, ആഗോള പ്രശ്നങ്ങൾ തുടങ്ങി നിരവധി തലങ്ങൾ ഇതിൽ അപഗ്രഥിച്ചിരിക്കുന്നു.

ജ്ഞാനത്തിന്റെ കുലപർവ്വതമായി ചരിത്രത്തിൽ പ്രോജ്വലിക്കുന്ന പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ജീവിതവും ദർശനവും പുതുഗവേഷകർക്ക് ലഭ്യമാകത്തക്കവിധമുള്ള വിഭവസമാഹരണമാണിത്. ആ മഹാവ്യക്തിത്വത്തിന്റെ ജീവിതകഥ ആരംഭിക്കുന്നത് *തീർത്ഥാടനത്തിന്റെ തുടക്കമായാണ്.* അത് എത്തിച്ചേരുന്നത് *പുതിയ മാനവികതയിലേക്കാണ്.* നന്മയിൽ നിറഞ്ഞ്, പുതിയ മാനവികതയിലൂടെ പ്രകാശത്തിലേയ്ക്കുള്ള തീർത്ഥാടനത്തിന്റെ വിചാര ലോകമാണ് ജോയ്സ് തോട്ടയ്ക്കാട് ഈ കൃതിയിലൂടെ സംവേദിപ്പിക്കുന്നത്. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ദർശന ലോകം പൊതുസമൂഹത്തിന് തിരിച്ചറിയുവാൻ *പ്രകാശത്തിലേക്ക് ഒരു തീർത്ഥയാത്ര* സമഗ്രവും ഹൃദ്യവുമായി ഉപകരിക്കുന്നു.

❑

## 29 വർഷങ്ങൾ (1993–2022)
## 29 പുസ്തകങ്ങൾ

1. The faith of Our Fathers. 2. The Mission of the Church. 3. On Choosing the Good Portion. 4. Worship in a Secular Age. 5. The Kingdom of Diakonia. 6. Quest for Certainty: Philosophical Trends in the West: A Sample Survey of Later Twentieth Century Western Thought for the Average Indian Reader. 7. The Complete Writings of Dr. Paulos Mar Gregorios: Vol. I. 8. The Complete Writings of Dr. Paulos Mar Gregorios: Vol. II.

9. മതം, മാർക്സിസം, മതനിരപേക്ഷത. 10. സ്നേഹം സ്വാതന്ത്ര്യം പുതിയ മാനവികത: സമ്പൂർണ്ണ മലയാള രചനകൾ, വാല്യം 1. 11. ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് സംവദിക്കുന്നു. 12. നന്മയുടെ നീർച്ചാലുകൾ. 13. മതം, ശാസ്ത്രം, മനുഷ്യരാശിയുടെ ഭാവി. 14. മതം, ശാസ്ത്രം, ദർശനം. 15. വിശ്വാസം വിശ്വാസം അനുഷ്ഠാനം 16. വിശ്വാസം ദർശനം പുതിയ മാനവികത 17. രോഗസൗഖ്യം ഒരു സമഗ്ര സമീപനം. 18. മനുഷ്യ സാന്നിധ്യം. 19. സഭയും സ്ത്രീകളും 20. ദാർശനികന്റെ വിചാരലോകം. 21. പ്രകാശത്തിലേക്ക് ഒരു തീർത്ഥയാത്ര. 22. ജ്ഞാനത്തിന്റെ ഗ്രിഗോറിയൻ പർവ്വം. 23. കുട്ടികളുടെ തിരുമേനി. 24. ഗുരുമുഖത്തു നിന്നും, രണ്ടാം ഭാഗം. 25. ഗുരുമുഖത്തുനിന്നും 26. വിശ്വമാനവൻ,

27. Gregorian Vision, 28. In His Master's Path: Paulos Mar Gregorios as a follower of Jesus Christ 29. New Vision New Humanity.

ഭാഗ്യസ്മരണീയനായ പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ നൂറാം ജന്മദിനമാണിന്ന്. പ്രകൃതി ദൈവസൃഷ്ടിയാണെന്നും അതിന്റെ പൂത്തുലയലിനു വേണ്ടിയുള്ള ശ്രമങ്ങളിലെ പങ്കാളിത്തം ക്രൈസ്തവ ഉത്തരവാദിത്തമാണെന്നും ആഗോള ക്രൈസ്തവ സമൂഹം തിരിച്ചറിയുന്നതിനു വേണ്ടി യത്നിച്ച ഒരു സഭാ മേലധ്യക്ഷനും, ദൈവശാസ്ത്രജ്ഞനും, എക്യുമെനിക്കൽ നേതാവുമായിരുന്നു അദ്ദേഹം.

പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ പരിസ്ഥിതി ദൈവശാസ്ത്രം കേരളത്തിലെ സഭകൾ ഇനിയും ഗൗരവമായി എടുത്തിട്ടില്ലെന്നതിന്റെ തെളിവാണ് 'പ്രകൃതിയുടെ കാര്യവിചാരകത്വം' (Stewardship of creation) എന്ന ദൈവശാസ്ത്ര സങ്കല്പത്തിൽ നമ്മുടെ പരിസ്ഥിതി ദൈവശാസ്ത്ര വിചാരങ്ങളും പരിസ്ഥിതി ശുശ്രൂഷകളും ഇന്നും നിശ്ചലമായി നിൽക്കുന്നത്. 1978-ൽ പ്രസിദ്ധീകരിച്ച 'മനുഷ്യ സാന്നിദ്ധ്യം: പ്രകൃതിയെക്കുറിച്ചുള്ള ഒരു ഓർത്തഡോക്സ് കാഴ്ചപ്പാട്' എന്ന അദ്ദേഹത്തിന്റെ ഗ്രന്ഥത്തിലെ ഒരു ഉദ്ധരണി ഈ ശതാബ്ദി വേളയിൽ നമ്മുടെ പരിസ്ഥിതി ദർശനങ്ങളെയും ശുശ്രൂഷകളെയും പുനഃവിചിന്തനം ചെയ്യുന്നതിന് സഹായിക്കട്ടെ എന്ന പ്രാർത്ഥനയോടുകൂടെ ഇവിടെ രേഖപ്പെടുത്തട്ടെ:

"Replacing the concept of domination with the concept of stewardship will not lead us very far, for even in the latter there lies the hidden possibility of the objectification and alienation which are the root causes of the sickness of our civilization. Nature would remain some kind of property, owned not by us, of course, but by God, given into our hands for efficient and productive use."

**- George Zacharia**


മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH



വചനതീർത്ഥം

# നാട്യവും നാണയവും

## കൂടാര പെരുന്നാളിന് ശേഷം രണ്ടാം ഞായറാഴ്ച (വി. മർക്കോസ് 12:38 – 44)

ഫാ. കെ. കെ. വർഗീസ്



ഇന്നത്തെ സുവിശേഷ പാഠത്തിൽ രണ്ട് പരസ്പര പൂരക കഥകൾ ഉൾക്കൊള്ളുന്നു. പരീശന്മാരുടെ താൻ പോരിമയും അത്യാഗ്രഹവും ഒരു വിധവയുടെ വിനയവും ഔദാര്യവും തമ്മിലുള്ള വ്യത്യാസമാണ് വേദഭാഗത്തിന്റെ ഉള്ളടക്കം.

**1: അവൻ തന്റെ ഉപദേശത്തിൽ (വാക്യം 38).**

യേശു ദേവാലയത്തിൽ ഒരു വലിയ ജനക്കൂട്ടത്തോട് സംസാരിക്കുന്നു (വാക്യം 37). ശാസ്ത്രിമാർ ഔദ്യോഗിക അധ്യാപകരാണ്. എന്നാൽ ഈ അധ്യാപകരെക്കുറിച്ചുള്ള സത്യം യേശു ആളുകളെ പഠിപ്പിക്കുന്നു.

**2 ശാസ്ത്രിമാരെ സൂക്ഷിക്കുക" (38 വി. മർക്കോസ് 8:15; വി. മത്തായി 23 എന്നിവയും കാണുക)**

സ്വാർത്ഥരായ മതനേതൃത്വത്തിലേക്ക് യേശു വിരൽ ചൂണ്ടുന്നു. അവർക്ക് എന്ത് നൽകാൻ കഴിയും എന്നതിലുപരി അവർക്ക് എന്ത് ലഭിക്കും എന്നതിലാണ് അവർ ശ്രദ്ധ കേന്ദ്രീകരിക്കുന്നത്. അവരുടെ നീണ്ട വസ്ത്രങ്ങൾ, (STOLISE/Long Robes, എന്ന ഗ്രീക്ക് പദത്തിന് ഉത്സവ വസ്ത്രം എന്നാണ് അർത്ഥം) ചെലവേറിയതും ജോലി ചെയ്യുന്നതിന് തടസവുമാണ്,

അവർ തങ്ങളുടെ സ്ഥാനങ്ങൾക്കൊപ്പമുള്ള പൊതു ബഹുമതികൾ ആസ്വദിക്കുന്നവരാണ്. മാർക്കറ്റിൽ, ചെല്ലുമ്പോൾ അവർക്ക് കൂടുതൽ മാന്യത ലഭിക്കുമായിരുന്നു. സിനഗോഗിൽ, ജനത്തിന് അഭിമുഖമായുള്ള ഡെയ്സിൽ മാന്യമായ ഇരിപ്പിടങ്ങളിലാണ് ഇരിക്കുന്നതു.

ഇങ്ങനെ അകത്തും പുറത്തും അംഗീകാരവും ആദരവും ആസ്വദിക്കുന്നവർ ആയിരുന്നു ശാസ്ത്രിമാർ.

എല്ലാ ശാസ്ത്രിമാരും കുറ്റക്കാരാണെന്ന് നാം ധരിക്കരുത്. ഒരു ശാസ്ത്രിയുമായി യേശു ഒരു സംഭാഷണം നടത്തുമ്പോൾ നീ ദൈവ രാജ്യത്തിൽ നിന്ന് വളരെ അകന്നവനല്ലെന്ന്, നമ്മുടെ കർത്താവ് പറയുന്നുണ്ട് (12:34).

കർത്താവു തന്റെ ശിഷ്യന്മാരെ പഠിപ്പിച്ചത്, വി.മർക്കൊസ് 9:35, അവൻ ഇരുന്നു പന്തിരുവരെയും വിളിച്ചു: ഒരുവൻ മുമ്പൻ ആകുവാൻ ഇച്ഛിച്ചാൽ അവൻ എല്ലാവരിലും ഒടുക്കത്തവനും എല്ലാവർക്കും ശുശ്രൂഷകനും ആകേണം എന്നു പറഞ്ഞു., വീണ്ടും, വി.മർക്കൊസ് 10:45 മനുഷ്യപുത്രൻ ശുശ്രൂഷ ചെയ്യിപ്പാനല്ല, ശുശ്രൂഷിപ്പാനും അനേകർക്കുവേണ്ടി തന്റെ ജീവനെ മറുവിലയായി കൊടുപ്പാനും അത്രെ വന്നതു എന്നിങ്ങനെയാണ്.

അനുയായിയാകാൻ പോകുന്ന ഒരു വ്യക്തിക്ക് അദ്ദേഹം ഇപ്രകാരം ഒരു മുന്നറിയിപ്പ് നൽകി, വി.മത്തായി 8:20 യേശു അവനോടു: "കുറുനരികൾക്കു കുഴികളും ആകാശത്തിലെ പറവകൾക്കു കൂടുകളും ഉണ്ടു; മനുഷ്യപുത്രന്നോ തലചായിപ്പാൻ ഇടം ഇല്ല എന്നു പറഞ്ഞു."

**3: വിധവകളുടെ വീടുകൾ വിഴുങ്ങുകയും വ്യാജപ്രാർത്ഥന നടത്തുകയും ചെയ്യുന്നവർ (12:40)**

പുരുഷാധിപത്യ സമൂഹത്തിൽ വിധവകൾ പ്രത്യേകിച്ചും ദുർബലരാണ്. ശാസ്ത്രിമാർ, അഭിഭാഷകരും ദൈവശാസ്ത്രജ്ഞരും ആയി പ്രവർത്തിച്ചിരുന്നു, സാമ്പത്തികവും ആത്മീയവുമായ കാര്യങ്ങളിൽ അവർ ആളുകളെ സഹായിച്ചരുന്നു. ചില സന്ദർഭങ്ങളിൽ, അവർ മറ്റുള്ളവരുടെ പണം തങ്ങളുടെ സ്വന്തം ആവശ്യങ്ങൾക്കായി കൈകാര്യം ചെയ്തിരുന്നു തങ്ങളുടെ സേവനങ്ങൾക്ക് നിരക്ക് ഈടാക്കാൻ അനുവാദമില്ലെങ്കിലും, വ്യക്തിപരമായ ആവശ്യങ്ങൾക്കായി സംഭാവനകൾ അഭ്യർത്ഥിക്കുന്നതിൽ നിന്ന് അവരെ ആരും വിലക്കിയിരുന്നില്ല. അവരുടെ ദീർഘമായ പ്രാർത്ഥനകൾ ഭക്തരെന്ന പ്രശസ്തി അവർക്ക് നൽകിയിരുന്നു. ഇത് ആളുകളെ മുതലെടുക്കുന്നത് അവർക്ക് എളുപ്പമാക്കി.

**4: അവർക്ക് വലിയ ശിക്ഷാവിധി ലഭിക്കും" (12:40)**

ഭരമേല്പിക്കപ്പെട്ടിരിക്കുന്ന ഉത്തരവാദിത്വത്തിന്റെ ഗൗരവം അനുസരിച്ച്, ചുമതല ഭാരവും വർദ്ധിക്കും.

കാര്യസ്ഥൻ എന്ന നിലയിൽ ഒരുവൻ പരാജയപ്പെടുമ്പോൾ, ദൈവം അവരോട് കണക്കു ചോദിക്കും. മറ്റൊരു സന്ദർഭത്തിൽ, യേശു പറഞ്ഞു,

വി. ലൂക്കോസ് 12:48 അറിയാതെകണ്ടു അടിക്കു യോഗ്യമായതു ചെയ്തവന്നോ കുറയ അടി കൊള്ളും; വളരെ ലഭിച്ചവനോടു വളരെ ആവശ്യപ്പെടും; അധികം ഏറ്റുവാങ്ങിയവനോടു അധികം ചോദിക്കും.

ചില നേതാക്കൾ എപ്പോഴും വിശ്വസ്തമായ സേവനത്തേക്കാൾ അധികം വ്യക്തിപരമായ പദവികളിൽ ആയിരുന്നു ശ്രദ്ധ പതിപ്പിച്ചിരുന്നത്.

ദൈവത്തെ മഹത്വപ്പെടുത്തുന്നത് നിർത്തി പുരോഹിതന്മാരെയും സ്ഥാനമാനങ്ങളെയും മഹത്വപ്പെടുത്താൻ മുതിരുന്ന ഒരു ട്രെൻഡ് ഇപ്പോൾ നമ്മൾ കാണുന്നുണ്ട്. ഇത് സ്ഥാനമാനങ്ങളുടെയോ, ഔദാര്യ പ്രവർത്തികളുടെയോ കെട്ടിടങ്ങളുടെയോ വസ്ത്രങ്ങളുടെയോ ഒന്നും വിലകൊണ്ട് വിലയിരുത്താവുന്ന ഒരു കാര്യമല്ല, മറിച്ച് നമ്മുടെ ഹൃദയത്തിൽ മറഞ്ഞിരിക്കുന്ന ഒരു രഹസ്യമാണ്. എന്തെന്നാൽ ദൈവത്തിന് നമ്മുടെ ഹൃദയം അറിയാം!

ഈ വാക്യത്തിന്റെ പ്രബോധന സാധ്യതകൾ പരിഗണിക്കുമ്പോൾ, ദുർബലരായ ആളുകളുടെ ജീവിതത്തിന്റെ മേൽനോട്ടം വഹിക്കുന്നത്, നീതിപൂർവ്വം ആകുന്നില്ല എങ്കിൽ സിനഗോഗുകൾക്കും പള്ളികൾക്കും മാത്രമല്ല, എല്ലാവർക്കും അത് ഒരു പ്രശ്നമാണെന്ന് നാം ഓർക്കേണ്ടതുണ്ട്:

ദുർബലരായ ആളുകൾക്കു നമ്മളാൽ പരിക്കേൽക്കുമ്പോൾ ഈ വാക്യം ഒരു ഉഷ്ണക്കാരെ നമ്മുടെ ഹൃദയത്തോടെ കടന്നു പോകേണ്ടതായിട്ടുണ്ട്; "ഇവർക്കു ഏറ്റവും വലിയ ശിക്ഷാവിധി ലഭിക്കും" (വാക്യം 40).

**5: ഉള്ളതെല്ലാം അവൾ കൊടുത്തു (12:41-44)**

യേശു ഭണ്ഡാരത്തിന് എതിർവശത്ത് ഇരുന്നു, ജനക്കൂട്ടം ഭണ്ഡാരത്തിലേക്ക് പണം ഇടുന്നത് എങ്ങനെയെന്ന് കണ്ടു" (വാക്യം 41 ). ദേവാലയത്തിൽ, സ്ത്രീകൾക്കായി നിശ്ചയിക്കപ്പെട്ട ഭാഗത്തെ ചുവരിനോട് ചേർന്ന്, വിവിധ ആവശ്യങ്ങൾക്കായി വഴിപാടുകൾ സ്വീകരിക്കുന്നതിന് കാഹള ആകൃതിയിലുള്ള പതിമൂന്ന് വലിയ, ലോഹ പാത്രങ്ങളുണ്ടായിരുന്നു. നല്ല മനോഭാവത്തോടെ സംഭാവന നൽകാത്ത ആളുകൾ, മറ്റുള്ളവരുടെ ശ്രദ്ധയിൽപ്പെടാൻ വേണ്ടി ഈ പാത്രങ്ങളിൽ പണം നിക്ഷേപിക്കുമായിരുന്നു.

സമ്പന്നരായ പലരും വളരെയധികം ഇട്ടിരുന്നു" (വാക്യം 41 ബി).

ഈ ലോഹപാത്രങ്ങളിൽ നാണയത്തുട്ടുകൾ നിക്ഷേപിക്കുമ്പോൾ ഉണ്ടാകുന്ന ശബ്ദം, ഒരാൾ നിക്ഷേപിക്കുന്നതിന്റെ അളവിനെ മറ്റുള്ളവർക്ക് മനസ്സിലാക്കുന്നതിന് ഇടയാക്കുമായിരുന്നു.

അതിനാൽ കൂടുതൽ നാണയത്തുട്ടുകൾ നിക്ഷേപിച്ച വലിയ ശബ്ദങ്ങൾ ഉണ്ടാക്കുന്നതു വഴി മറ്റുള്ളവരുടെ ശ്രദ്ധയിൽപെടാൻ ആഗ്രഹിക്കുന്ന മനുഷ്യരെ കർത്താവ് ദേവാലയത്തിൽ കണ്ടു.

ഗണ്യമായ നിരവധി സംഭാവനകൾ പബ്ലിക് റിലേഷൻസ് മൂല്യത്തിനായി നൽകപ്പെടുന്ന ഇക്കാലത്ത് അത്തരം ദാതാക്കൾക്ക് അവരുടെ പ്രതിഫലം ഇതിനകം ലഭിച്ചുവെന്ന് യേശു പറയുന്നു (വി.മത്തായി 6:1-2).

**6: ഒരു ദരിദ്രയായ വിധവ വന്നു, അവൾ രണ്ട് ചെറിയ പിച്ചള നാണയങ്ങൾ എറിഞ്ഞു**

(Then one poor widow came and put in two small copper coins, which amounted to a small fraction of a denarius.)

(ഗ്രീക്ക്: lepta kodrante വെളരെ കുറഞ്ഞ വിലയുള്ള ചെറിയ നാണയങ്ങൾ). ലെപ്ത ചെറിയ നാണയങ്ങളാണ്, എന്നാൽ ചില്ലിക്കാശിന്റെ അത്ര വിലയില്ലാത്തതാണ്. ഓരോ ലെപ്റ്റയ്ക്കും ഒരു തൊഴിലാളിയുടെ ഒരു മണിക്കൂർ വേതനത്തിന്റെ ഏകദേശം പത്ത് ശതമാനം വില വരും തുല്യമായിരിക്കും. വിധവയായ ഒരു സ്ത്രീയെ ദീർഘനേരം നിലനിർത്താൻ അവ അവര്യാപ്തമാണ്.

പക്ഷേ,രണ്ട് ലെപ്റ്റകൾ മിതമായ ഭക്ഷണം വാങ്ങുന്നതിന് മതിയായ വയുമാണ്. ചെറിയ നാണയങ്ങൾ, അവൾ ലോഹ പാത്രങ്ങളിലേക്ക് ഇടുമ്പോൾ അവ ശബ്ദമുണ്ടാക്കുന്നില്ല. യേശു മാത്രമാണ് രണ്ട് ചെറിയ ശബ്ദങ്ങൾ ശ്രദ്ധിക്കുകയും അവയുടെ പ്രാധാന്യം മനസ്സിലാക്കുകയും ചെയ്യുന്നത്.

**7: അവൻ തന്റെ ശിഷ്യന്മാരെ വിളിച്ച് അവരോട് (12:43)**

ധനികരുടെ വലിയ സമ്മാനങ്ങളെ യേശു അപലപിക്കുന്നില്ല, എന്നാൽ ഈ സ്ത്രീയുടെ വഴിപാട് അതിലും വലുതാണെന്ന് താൻ പറയുന്നു.

അവൻ തന്റെ കണക്കു കൂട്ടുന്നത് അവൾ കൊടുക്കുന്നതിന്റെ അടിസ്ഥാനത്തിലല്ല, അവൾ പുറകെ വരുന്നവർക്ക് എന്ത് സന്ദേശമാണ് ബാക്കിവെച്ചതു എന്നതിന്റെ അടിസ്ഥാനത്തിലാണ്. ഉള്ളവർ കൊടുക്കട്ടെ എന്നതല്ല അവളുടെ ചിന്ത. ഉള്ളതെല്ലാം കൊടുത്തേക്കാം എന്ന ചിന്തയാണ് അവളെ ഭരിക്കുന്നത്. അവൾ തൻറെ ബഡ്ജറ്റ് നോക്കുകയോ ദശാംശം കണക്കാക്കുകയോ തനിക്ക് തിരികെ എന്ത് ലഭിക്കുമെന്ന് ചിന്തിക്കുകയോ ചെയ്യുന്നില്ല.

അവളുടെ ചരിത്രം സാരെഫാത്തിലെ വിധവയെ ഓർമ്മിപ്പിക്കുന്നു, അവൾ തന്റെ അവസാനഭക്ഷണം ഏലിയാ പ്രവാചകന് നൽകി. അപ്പോൾ ദൈവം പ്രതിഫലമായി മുടങ്ങാത്ത ഭക്ഷണവും ഒഴിഞ്ഞുപോകാത്ത ഒരു കുടം എണ്ണയും ദൈവം പ്രതിഫലമായി നൽകി (1 രാജാ. 17:8-16).

**8: തന്റെ ഉപജീവനം മുഴുവനും ഇട്ടു (12:44)**

യേശു വിധവയുടെ സമ്മാനം അളക്കുന്നത്, അവൾ നൽകിയ തുകയുടെ അടിസ്ഥാനത്തിലല്ല, മറിച്ച് അവൾ സ്വന്തം ആവശ്യത്തിനായി തിരികെ സൂക്ഷിച്ച തുകയെ അടിസ്ഥാനമാക്കിയാണ്;അതാവട്ടെ ദൈവം കരുതുമെന്ന് ബോധ്യവും ശൂന്യമായ കൈകളും ആയിരുന്നു.



**മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ അൽമായ ട്രസ്റ്റിയായി തിരഞ്ഞെടുക്കപ്പെട്ട റോണി വർഗ്ഗീസ് എബ്രഹാമിന് മാതൃ ഇടവകയായ കരിപ്പുഴ സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി അനുമോദിച്ചു. അലക്സിയോസ് മാർ യൗസേബിയോസ് അധ്യക്ഷത വഹിച്ച അനുമോദന പൊതുസമ്മേളനം മന്ത്രി വീണാ ജോർജ് ഉത്ഘാടനം ചെയ്തു.**




**കോന്നി സെന്റ് തോമസ് കോളജ് പത്താം വാർഷികം.**

# സഭാ തർക്കം: സുപ്രീം കോടതി ഉത്തരവ് അവഗണിക്കാനാവില്ലെന്ന് ഹൈക്കോടതി

കൊച്ചി • സഭാ തർക്കത്തിൽ പരിഹാരശ്രമങ്ങളാണു തേടുന്നതെന്നും സുപ്രീം കോടതി ഉത്തരവ് അവഗണിക്കാനാവില്ലെന്നും ഹൈക്കോടതി. കോതമംഗലം മാർ തോമാ ചെറിയ പള്ളി ഓർത്തഡോക്സ് സഭാംഗങ്ങൾക്ക് കൈമാറണമെന്നും ഉത്തരവ് നടപ്പാക്കാൻ കേന്ദ്രസേനയുടെ സഹായം തേടണമെന്നുമുള്ള 2020 ഡിസംബർ എട്ടിലെ ഹൈക്കോടതി ഉത്തരവിനെതിരെ സർക്കാർ നൽകിയ അപ്പീലാണു ഹൈക്കോടതി പരിഗണിച്ചത്. സമൂഹത്തിൽ സമാധാനം വേണമെന്നും എങ്ങനെ ഇങ്ങനെ മുന്നോട്ടുപോകാനാവുമെന്നും ഹർജി പരിഗണിച്ച ജസ്റ്റിസ് ജസ്റ്റിസ് ജയശങ്കരൻ നമ്പ്യാർ, ജസ്റ്റിസ് സി.പി. മുഹമ്മദ് നിയാസ് എന്നിവരുൾപ്പെട്ട ഡിവിഷൻ ബെഞ്ച് പറഞ്ഞു. ഹർജികൾ സെപ്റ്റംബർ 19ന് പരിഗണിക്കാൻ മാറ്റി.

ഇക്കാര്യത്തിൽ നിയമനിർമാണം നടത്തുന്നുണ്ടെന്നു സർക്കാർ അറിയിച്ചപ്പോൾ നിയമനിർമാണത്തിന്റെ ലക്ഷ്യമെന്തെന്നു ഹൈക്കോടതി വാക്കാൽ ആരാഞ്ഞു. ഓർത്തഡോക്സ് സഭയ്ക്ക് സുപ്രീം കോടതി പൂർണമായ ഭരണാവകാശം നൽകിയ പള്ളികളിൽ വ്യക്തമായ ഭൂരിപക്ഷം യാക്കോബായ സഭാംഗങ്ങൾക്കാണെങ്കിൽ അവരുടെ ആത്മീയ കാര്യങ്ങൾക്കായി ആ സഭയിൽ നിന്നുള്ള വികാരിമാരെ നിയമിക്കാനുള്ള സാധ്യതയും ഹൈക്കോടതി ആരാഞ്ഞു. ഓർത്തഡോക്സ് സഭയ്ക്കുള്ള ഭരണപരമായ ഒരു അവകാശവും വിട്ടുകൊടുക്കാതെയാണിതെന്നും ഹൈക്കോടതി വ്യക്തമാക്കി. എന്നാലിത് സുപ്രീം കോടതി ഉത്തരവിന്റെ ലംഘനമാണെന്നും ഉന്നത കോടതി ഉത്തരവ് നടപ്പാക്കുകയാണു വേണ്ടതെന്നും ഓർത്തഡോക്സ് സഭ വാദിച്ചു.

പ്രാർത്ഥന എന്നത് ശൈശവത്തിലെ ഉത്സാഹവും യൗവ്വനത്തിലെ ആശ്രയവും വാർദ്ധക്യത്തിലെ സമാധാനവുമാകുന്നു. ദൈവത്തെ അറിഞ്ഞിട്ടും കൈമലർത്തി തങ്ങൾക്കും തങ്ങൾ ഇഷ്ടപ്പെടുന്ന വർക്കും വേണ്ടി പ്രാർത്ഥിക്കുകയില്ലെങ്കിൽ എങ്ങനെയാണ് മനുഷ്യനെ, ഭാവി ലേശം പോലും അറിയാതെ ജീവിക്കുന്ന ബുദ്ധിഹീനങ്ങളായ ജന്തുക്കളേക്കാൾ ശ്രേഷ്ഠനാണെന്നു പറയുന്നത്?

നിത്യവും ദൈവപ്രാർത്ഥന ചെയ്യുന്നവൻ ഒരിക്കലും അസത്യവാനോ ദുർമ്മാർഗ്ഗിയോ, അവിശ്വാസിയോ, ഭക്തിഹീനനോ, ജനദ്വേഷിയോ, സ്വാമിദ്രോഹിയോ ആയിത്തീരുന്നതല്ല.

**– പ. പരുമല തിരുമേനി**

# His Observance

## St. Mark 12: 38-44

Fr Nithin V Rajan



When we have cameras around looking at us we become conscious. And we try to be sometimes the person we are not. We prepare to be fake and try to build a forged personality around us. That is the reason we often hear the quote "Never judge a book by its cover'. When we look from out it may look too good but its inner self may be absolutely shallow.

**Work for God' Praise than Man's Praise**

The Scriptural portion we discuss today also throw light on such kinds of attitude. Christ gives a sound of warning over here in ***St. Mark 12: 38-40*** *"As he taught, he said, 'Beware of the scribes, who like to walk around in long robes, and to be greeted with respect in the market-places, and to have the best seats in the synagogues and places of honour at banquets! They devour widows' houses and for the sake of appearance say long prayers. They will receive the greater condemnation."*

Who are Scribes and what do they do? According to Josephus, scribes were officials at all levels of government. The scribes do not seem to be a coherent social group with affiliation. They were essentially bureaucrats, specialists on Jewish life and law. If there had not been scribes, there would have been no transmission of the biblical text, because their main work was to copy text and make copies of the text. Those who did the work very quickly became authorities on the text. With so many complex resources involved with the transmission of the Holy writings, professional, well-trained scribes were absolutely essential.

We see that the scribes wearing long robes as that of a Priest and make long prayers and long teaching. Christ says be aware of them as they have everything long but not faith. Outwardly they look very pious and spiritual but how are they inward. They cover their iniquities behind their robes thinking that God will not hold then accounted.

The scribes failed in their responsibilities to safe guard the last least and lost. As the scripture clearly commands in ***Exodus 22:22-24*** *"Do not take advantage of the widow or the fatherless. If you do and they cry out to me, I will certainly hear their cry. My anger will be aroused, and I will kill you with the sword; your wives will become widows and your children fatherless"*. Here we see that the law was given to safeguard human rights. Justice needs to be given to all, but human's greed for money makes them greedy and selfish. Isaiah the glorious prophet brings out the defilement of the people of the Lord. In ***Isaiah 1:23*** *says "Your princes are rebels and companions of thieves. Everyone loves a bribe and runs after gifts. They do not defend the orphan, and the widow's cause does not come before them."*

As human beings we also tend to fall for the greed of money. Many great people lost their battles in the greed of wealth. We are called to work in the vineyard of the creator. God knows our needs and will provide us in the right time. We should never become greedy like the servant Gehazi of Elisha and inherit sin. The Sin of Gehazi was not just for him but also for his descendants. When we fear the Lord we will stay away from evil. When we stand firm in faith we will understand that God's ways are more important than ours. He is our creator and we are called to His worship.

**Invest with the Lord**

*Jesus sat down opposite the place where the offerings were put and watched the crowd putting their money into the temple treasury. Many rich people threw in large amounts. But a poor widow came and put in two very small copper coins, worth only a few cents. Calling his disciples to him, Jesus said, "Truly I tell you, this poor widow has put more into the treasury than all the others. They all gave out of their wealth; but she, out of her poverty, put in everything—all she had to live on."* ***St. Mark 12: 41-44.***

The Lord paid no attention to the amount of her money but only to the abundance of her generosity. When those of limited means respond faithfully to the extent of their means, they express deeper faith than do those of greater means who respond only in part says St John Chrysostom.

***Proverbs 19:17*** *"Whoever is kind to the poor lends to the Lord, and he will reward them for what they have done".* What bigger promise do we need? When we give we give it to the lord. Because the Holy Scripture clearly teaches us what so ever you do to the least of your brother you do it unto me.

**The Mind of Giving**

When we give our gifts received from above for the sake of pride and social status our giving becomes totally vain in the presence of God. When we share with others affirming it's my responsibility for wiping the tears of our fellow human being, feeding the hungry, providing relief for the people in pain, for enlightenment of human ignorance etc. we can call it 'Charity with purity'. Because the cause of our giving is very important. ***2 Corinthians 9:6-7*** *"The point is this: whoever sows sparingly will also reap sparingly, and whoever sows bountifully will also reap bountifully. Each one must give as he has decided in his heart, not reluctantly or under compulsion, for God loves a cheerful giver".*

In the writings 'On the Incomprehensible Nature of God' St. John Chrysostom says "When the widow put into the collection box only two small coins the master didn't give her a return just worth only two coins- Why was that? Because he paid no attention to the amount of the money. What he did heed was the wealth of her soul. If you calculate by the value of her money, her poverty is great. If you bring her intention into the light you will see that her state of generosity defies description".

Our lives are temporary in this materialistic world. We are not permanent citizens of the world. We all await for the new world to come. So what stops us from being a good human being? Why do we run behind the vanity of the world? If our wealth we acquire cannot give us an entry in the new life why should we waste our time in accumulating them?

Let us as the widow's offering submit whatever we have for the glory of God because we cannot by our capacity increase a second or decrease a second from our life. God is almighty and wonderful. Great are His ways. Let us submit ourselves for the service of the mankind. Amen.





ഏറ്റവും കൂടുതൽ കാലം കേരള നിയമസഭാംഗമായതിന്റെ റെക്കോഡ് മറികടന്ന മുൻമുഖ്യമന്ത്രി ഉമ്മൻ ചാണ്ടിയെ മലങ്കര ഓർത്തഡോക്സ് സഭയുടെ പരമാധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ ആദരിക്കുന്നു

സ്വാതന്ത്ര്യത്തിന്റെ 75ാം വാർഷികത്തിന് ദിവസങ്ങൾ മാത്രം. ആഘോഷത്തിന്റെ, ആഹ്ലാദത്തിന്റെ കാഴ്ചകളിലൂടെ...

ഇന്ത്യ 75@

ഓഗസ്റ്റ് 15ന് പിറന്നാൾ ആഘോഷിക്കുന്ന ജോസഫ് റമ്പാന്റെ സ്വാതന്ത്ര്യദിന സ്മൃതികൾ

## മറക്കാനാകില്ല, നാടിന്റെ ആവേശം



ജോസഫ് റമ്പാൻ

കുഴിമറ്റം● 'മുദ്രാവാക്യവും ആർപ്പുവിളിയുമായി നാട് ഇളകിമറിഞ്ഞ കാഴ്ച ജീവനുള്ള കാലത്തോളം മറക്കാനാകില്ല'- ഇന്ത്യ സ്വാതന്ത്ര്യം നേടിയ 1947 ഓഗസ്റ്റ് 15ലെ ഓർമകൾ വർണിക്കുമ്പോൾ കുഴിമറ്റം ബഥനി ആശ്രമത്തിലെ ജോസഫ് റമ്പാന്റെ (86) കണ്ണുകളിൽ തിളക്കം.

എല്ലാവരും സ്വാതന്ത്ര്യദിനം ആഘോഷിക്കുമ്പോൾ അതേദിവസം ജന്മദിനവും ആഘോഷിക്കുന്നുവെന്ന ഇരട്ടിമധുരം ജോസഫ് റമ്പാനുണ്ട്. 1934 ഓഗസ്റ്റ് 15ന് വാകത്താനത്താണ് അദ്ദേഹത്തിന്റെ ജനനം.

'എന്തോ വലിയ ഭാരം ഒഴിഞ്ഞ അവസ്ഥ. നാടു മുഴുവൻ തുള്ളിമറിയുന്ന പ്രതീതി' - സ്വാതന്ത്ര്യം ലഭിച്ച നാളുകളെപ്പറ്റി ഇതാണ് ഓർമ. നാട്ടുരാജ്യങ്ങൾ ഒരുമിച്ചു ചേർന്നതും ഇന്ത്യ - പാക്ക് വിഭജനവും റമ്പാന്റെ ഓർമകളിലുണ്ട്. മഹാത്മാ ഗാന്ധി വെടിയേറ്റു മരിച്ച വാർത്ത അറിഞ്ഞതിനെപ്പറ്റി പറയുമ്പോൾ ഇപ്പോഴും കണ്ണുകൾ നിറയും. സമ്മേളനങ്ങൾക്കും മറ്റുമെത്തിയ വേളകളിൽ ജവാഹർലാൽ നെഹ്റു, ഇന്ദിരാഗാന്ധി എന്നിവരെ കാണാൻ അവസരം ലഭിച്ചിട്ടുണ്ട്.

ഓഗസ്റ്റ് 15ന് ആണു സ്വന്തം ജന്മദിനമെന്ന് ഏറെ വൈകിയാണ് അറിഞ്ഞതെന്നു ജോസഫ് റമ്പാൻ പറയുന്നു. പിതാവിന്റെ കൈവശം വച്ചിരുന്ന ഇരുമ്പുപെട്ടിയിലാണ്, ജന്മദിനം ഉൾപ്പെടെയുള്ള വിവരങ്ങൾ രേഖപ്പെടുത്തിയ കടലാസുകളും മറ്റും സൂക്ഷിച്ചിരുന്നത്. പിതാവിന്റെ മരണശേഷമാണ് ഇവ മനസ്സിലാക്കിയത്- റമ്പാൻ പറഞ്ഞു. വാങ്ങിപ്പുപെരുന്നാൾ ദിനമായതിനാൽ എല്ലാ വർഷവും ഓഗസ്റ്റ് 15ന് കുർബാന അർപ്പിക്കാനോ കുർബാനയിൽ പങ്കെടുക്കാനോ കഴിയുന്നതും ആനന്ദം നൽകുന്നു. ഇത്തവണ ജന്മദിനത്തിൽ മറ്റൊരു സന്തോഷം കൂടിയുണ്ട്. ഗുരുതരരോഗത്തെ അതിജീവിച്ച വർഷം കൂടിയാണ് ഇത്. കഴിഞ്ഞ വർഷം ഇതേ സമയം ചികിത്സയിലായിരുന്നു.



ഓർത്തഡോക്സ് തുമ്പമൺ ഭദ്രാസന യുവജന പ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ നടത്തിയ സെമിനാർ സഖറിയാസ് മാർ സേവേറിയോസ് ഉദ്ഘാടനം ചെയ്യുന്നു. ഫാ.ജിത്തു തോമസ്, ജോൺസൺ കല്ലിട്ടതിൽ കോറെപ്പിസ്കോപ്പ, ബോബി എബ്രഹാം, പി.സി.വിഷ്ണുനാഥ്, ടി.സക്കീർ ഹുസൈൻ, സി.ആർ.നീലകണ്ഠൻ, ദയാബായി, ഫാ.എബി ടി.സാമുവൽ, നിതിൻ മണക്കാട്ടുമണ്ണിൽ എന്നിവർ സമീപം.

## സത്യത്തിനു വേണ്ടി ശബ്ദിക്കുന്നതാണ് യഥാർഥ ആത്മീയത: മാർ സേവേറിയോസ്

പത്തനംതിട്ട ● ഓർത്തഡോക്സ് തുമ്പമൺ ഭദ്രാസന യുവജന പ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ കുമ്പഴ സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രലിൽ നടത്തിയ സെമിനാർ 'ഗാന്ധിയൻ ചിന്തകളിലെ ക്രിസ്തു ദർശനം യുവജന വീഥികളിൽ' സഖറിയാസ് മാർ സേവേറിയോസ് ഉദ്ഘാടനം ചെയ്തു. സത്യത്തിനു വേണ്ടി നിരന്തരം ശബ്ദിക്കുന്നതാണ് യഥാർഥ ആത്മീയതയെന്നും ഭീതിരഹിതമായ മനുഷ്യനുവേണ്ടി നിലകൊള്ളുന്നവരാകണം യുവതലമുറയെന്നും അദ്ദേഹം പറഞ്ഞു.

പരിസ്ഥിതി പ്രവർത്തകൻ സി.ആർ.നീലകണ്ഠൻ, പി.സി.വിഷ്ണുനാഥ് എംഎൽഎ, നഗരസഭാധ്യക്ഷൻ ടി.സക്കീർ ഹുസൈൻ, സാമൂഹിക പ്രവർത്തക ദയാബായി, മലയാള മനോരമ അസിസ്റ്റന്റ് എഡിറ്റർ ബോബി എബ്രഹാം, ഭദ്രാസന സെക്രട്ടറി ജോൺസൺ കല്ലിട്ടതിൽ കോറെപ്പിസ്കോപ്പ, ഫാ.ജോൺ ഫിലിപ്പോസ്, ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ.എബി ടി.സാമുവൽ, ഫാ.ജിത്തു തോമസ്, സഭാ മാനേജിങ് കമ്മിറ്റിയംഗം നിതിൻ മണക്കാട്ടുമണ്ണിൽ, ജനറൽ സെക്രട്ടറി എം.ജെ.രഞ്ജു, ജോയിന്റ് സെക്രട്ടറി ലിഡ ഗ്രിഗറി എന്നിവർ പ്രസംഗിച്ചു.



തിരുവനന്തപുരം ഭദ്രാസനത്തിന്റെ വൈദിക യോഗം ആയൂർ, ഇടമുളയ്ക്കൽ, വി. എം. ഡി. എം .സെന്ററിലെ ചാപ്പലിൽ വച്ച് ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസിന്റെ അധ്യക്ഷതയിൽ നടന്നു. യോഗത്തിൽ പുതുതായി തിരഞ്ഞെടുക്കപ്പെട്ട വൈദിക ട്രസ്റ്റി ഫാ. തോമസ് വർഗ്ഗീസ് അമയിലിനെ ആദരിച്ചു. ഭദ്രാസന സെക്രട്ടറി ഫാദർ പി. ജി. ജോസ്, ഭദ്രാസന വൈദിക സെക്രട്ടറി ഫാദർ സാം തോമസ് എന്നിവർ ചേർന്ന് പൊന്നാട അണിയിച്ചു.






അമേരിക്കൻ സർക്കാരിലെ ഡെപ്യൂട്ടി അസോസിയേറ്റ് അഡ്മിനിസ്ട്രേറ്ററായ ഫാ. അലക്സാണ്ടർ ജെയിംസ് കുര്യന് മിസ്സൂറി സിറ്റിയുടെ താക്കോൽ നൽകി മേയർ റോബിൻ ഇലക്കാട്ട് ആദരിച്ചു.



കോട്ടയം മെത്രാസനത്തിന്റെ നേതൃത്വത്തിൽ നവാഭിഷിക്ത മെത്രാപ്പോലീത്താമാർക്ക് സ്വീകരണവും വാകത്താനം സെന്റ് ജോൺസ് ഓർത്തഡോക്സ് വലിയ പള്ളിയുടെ ശതോത്തര പ്ലാറ്റിനം ജൂബിലി ഉദ്ഘാടനവും (175 വാർഷികം).

## കോടതി വിധിക്കെതിരെയുള്ള ഉപവാസം അപഹാസ്യം

കോട്ടയം: ഇന്ത്യൻ ഭരണഘടനക്കും നീതിന്യായ വ്യവസ്ഥിതിക്കും വിധേയമായി ജനസേവനം നടത്തേണ്ട ജനപ്രതിനിധികൾ കോതമംഗലം ചെറിയ പള്ളിക്കേസിലെ കോടതി വിധി നടത്തിപ്പിനെതിരെ ഉപവാസ സമരം പ്രഖ്യാപിക്കുന്നത് അപഹാസ്യമെന്ന് മലങ്കര ഓർത്തഡോക്സ് സഭാ വക്താവ് ഫാ. ഡോ. ജോൺസ് എബ്രഹാം കോനാട്ട്.

വോട്ടിന് വേണ്ടി പക്ഷപാതപരമായ പ്രീണനത്തിൽ നിന്ന് ഭരണഘടനാപരമായ ഉത്തരവാദിത്വത്തിലേക്ക് അവർ മാറണം. വിവിധ സമര പരിപാടികളുമായി സർക്കാരിനെ സമ്മർദ്ദത്തിലാക്കി കോടതി വിധി അട്ടിമറിക്കാനുള്ള ശ്രമം അപലപനീയമാണ്. നിലവിലുള്ള കോടതി വിധികൾക്ക് വിധേയമായി സമാധാനപരമായ അന്തരീക്ഷത്തിൽ പ്രശ്നം പരിഹരിക്കുന്നതിനുള്ള എല്ലാ ശ്രമങ്ങളെയും ഓർത്തഡോക്സ് സഭ സ്വാഗതം ചെയ്യുന്നതായി അദ്ദേഹം പറഞ്ഞു.



പരുമല ആശുപത്രിയുടെ നേത്രവിഭാഗത്തിൻറെ പുതിയ ഒപി ബ്ലോക്കിന്റെ കൂദാശ ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റോമോസ് നിർവഹിച്ചു. ചടങ്ങിൽ പരുമല ആശുപത്രി സിഇഒ ഫാ. എം സി പൗലോസ്, പരുമല സെമിനാരി മാനേജർ കെ. വി. പോൾ റമ്പാൻ, സെക്രട്ടറി & പ്രോജക്ട് ഡയറക്ടർ വർക്കി ജോൺ, മാനേജിങ് കമ്മിറ്റി അംഗം യോഹന്നാൻ പി. ഇ., തോമസ് കെ. ജോസഫ്, മെഡിക്കൽ സൂപ്രണ്ട് ഡോ. ഷെറിൻ ജോസഫ്, നേത്രപരിശോധന വിഭാഗത്തിലെ ഡോ. ഡിനി സണ്ണി ജോസഫ്, ഡോ. മിനു ജോർജ് എന്നിവർ പങ്കുചേർന്നു.




അലക്സിയോസ് മാർ തേവോദോസിയോസ് ബഥാന്യ എക്സലൻസി അവാർഡ് സാമൂഹിക പ്രവർത്തക ദയാബായിക്ക് പരിശുദ്ധ കാതോലിക്കാ ബാവാ സമർപ്പിക്കുന്നു.



തിരുവനന്തപുരം ഭദ്രാസനത്തിലെ ആയൂർ സെന്റ് മേരീസ് ഓർത്തഡോക്സ് വലിയ പള്ളിയിൽ പരിശുദ്ധ ദൈവ മാതാവിന്റെ മദ്ധ്യസ്ഥതയിൽ പുതുതായി നിർമ്മിച്ച ധ്യാന മുറിയുടെ കൂദാശയും, പെരുന്നാൾ കൊടിയേറ്റും ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസിന്റെ മുഖ്യ കാർമ്മീകത്വത്തിൽ നടത്തപ്പെട്ടു. ഇടവക വികാരി ഫാദർ മാത്യു തോമസ് നേതൃത്വം നൽകി.



അഞ്ചലച്ചൻ പുരസ്കാരം 2022 പരിശുദ്ധ കാതോലിക്കാ ബാവായ്ക്ക് (സഹോദരൻ പദ്ധതിയിലേക്ക്) സമർപ്പിക്കുന്നു.



മട്ടാഞ്ചേരി കൂനൻകുരിശ് തീർത്ഥാടനകേന്ദ്രത്തിൽ ആഗസ്റ്റ് 12-നു ഡോ. ഗീവർഗ്ഗീസ് മാർ ബർണബാസ് മെത്രാപ്പോലീത്താ വിശുദ്ധ കുർബാന അർപ്പിച്ചു.



പരിശുദ്ധ കാതോലിക്ക ബാവയുടെ നിർദ്ദേശപ്രകാരം സഭയുടെ വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗ്ഗീസ് അമയിൽ, അൽമായ ട്രസ്റ്റി റോണി വർഗ്ഗീസ്, പരിശുദ്ധ ബാവായുടെ പ്രിൻസിപ്പൽ സെക്രട്ടറി ഫാ. ഡോ. ജോൺസ് എബ്രഹാം കോനാട്ട് എന്നിവർ പീരുമേട് കോഫീ എസ്റ്റേറ്റ് സന്ദർശിച്ച് പ്രവർത്തനങ്ങൾ പരിശോധിക്കുകയും വിലയിരുത്തുകയും ചെയ്തു.



**IAS HUB MGOCSM CIVIL SERVICE ACADEMY honored Dr. Biju Jacob IA&AS for his new assignment as Principal Accountant General (Audit-II), Kerala. He was the chief guest at the felicitation ceremony given to the toppers of IAS HUB in the UPSC Civil service exam 2021. Dr. Abraham Mar Seraphim felicitated Dr. Biju Jacob at the event. He also serves as an advisory board member of IAS HUB.**



**Interventional Pulmonology യിലുള്ള സമഗ്ര സംഭാവനകൾ മാനിച്ച്, Amritha Medical College Kochi യിലെ Chief Interventional Pulmonologist ആയ Dr Tinku Joseph നെ പരിശുദ്ധ ബാവാ തിരുമനസ്സുകൊണ്ട് അനുമോദിച്ചു. രാജ്യത്തെ മികച്ച Interventional Pulmonologist-നുള്ള ഇക്കൊല്ലത്തെ അവാർഡിനു അർഹനായത് Dr Tinku Joseph ആയിരുന്നു. കൊച്ചി ഭദ്രാസനത്തിൽ നിന്നുള്ള സഭാ മാനേജിംഗ് കമ്മിറ്റി അംഗം കെ. പി. ഔസേപ്പിന്റെ മകനാണ്.**



## ഈറോഡിൽ മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് പുതിയ ദേവാലയം ഒരുങ്ങുന്നു

ഈറോഡ്: മദ്രാസ് ഭദ്രാസനത്തിന്റെ കീഴിൽ ഈറോഡിൽ പുതുതായി പണി ആരംഭിക്കുന്ന സെൻറ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളിയുടെ കല്ലിടീൽ കർമ്മം ഭദ്രാസന മെത്രാപ്പോലീത്താ ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് നിർവഹിച്ചു. ഓഗസ്റ്റ് 10-നു നടന്ന ചടങ്ങിൽ ഈറോഡിലെ പരുമലയായി ഈ ദൈവാലയം അറിയപ്പെടട്ടെ എന്നും, പരുമല തിരുമേനിയുടെ നാമധേയത്തിലുള്ള ദൈവാലയം ഈ ദേശത്തിന് അനുഗ്രഹത്തിന് മുഖാന്തരമായി തീരട്ടെ എന്നും മെത്രാപ്പോലീത്താ ആശംസിച്ചു.

മദ്രാസ് ഭദ്രാസന സെക്രട്ടറി ഫാ. തോമസ് ഐസക്, വൈദിക സംഘം സെക്രട്ടറി ഫാ. ബിജു മത്തായി പുളിക്കൽ, ഫാ. വി. എം. ജെജീസ്, ഫാ. ബിബിൻ ബാബു, ഫാ. എബി എം. തരകൻ, ഫാ. ചാൾസ് ബോസ്, ഇടവക വികാരി ഫാ. അനു കെ. എൽ. ആറ്റുവാരത്ത്, പി. പി. ഡേവിഡ് ( അസോ. മെമ്പർ), മോൻസി വർഗ്ഗീസ് (ട്രസ്റ്റി), ശ്രീ. സി. എസ്. ഡേവി (സെക്രട്ടറി), ജിജോ ജോർജ്ജ്, മാനേജിംഗ് കമ്മറ്റി അംഗങ്ങൾ, വിശ്വാസികൾ എന്നിവർ പങ്കെടുത്തു.